

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 25 | THE ONLINE OFFICIAL NEWS BULLETIN | 2025 June 19


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 22 2nd Sunday after Pentecost 1 | 23 5 |  24 Birth of St. John the Baptist 1 | 25 5 | 26 1 |  27 Comme. of St. Cyril of Alexandria 5 | 28 1 |



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സംഘടിപ്പിച്ച ഡ്രക്സിറ്റ് ലഹരി വിരുദ്ധ ഉച്ചകോടിയുടെ ഉദ്ഘാടനം ചലച്ചിത്ര സംവിധായകൻ ബ്ലെസ്സി നിർവ്വഹിക്കുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഗീവർഗീസ് മാർ കൂറിലോസ്, വിഴിഞ്ഞം പോർട്ട് മാനേജിങ് ഡയറക്ടർ ഡോ. ദിവ്യ എസ്. അയ്യർ ഐഎഎസ് എന്നിവർ സമീപം.



ആശ്വാസമേകി വലിയ ഇടയൻ: അഹമ്മദാബാദ് വിമാനപകടത്തിൽ മരണപ്പെട്ട രഞ്ജിത ജി നായരുടെ ഭവനം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ സന്ദർശിക്കുകയും മലങ്കരസഭയുടെ അനുശോചനം രേഖപ്പെടുത്തി കുടുംബാംഗങ്ങളെ ആശ്വസിപ്പിക്കുകയും ചെയ്തു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും നിരണം ഭദ്രാസന മെത്രാപ്പോലീത്തായുമായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസും പരിശുദ്ധ പിതാവിനൊപ്പം ഉണ്ടായിരുന്നു.




ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം നേതൃത്വം നൽകുന്ന ലഹരി വിരുദ്ധ സന്ദേശയാത്രയുടെ പതാക പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായിൽ നിന്നും ഫാ. വിജു ഏലിയാസ് സ്വീകരിച്ചു. സന്ദേശ ഗാനത്തിന്റെ പ്രകാശനവും പരിശുദ്ധ പിതാവ് നിർവഹിച്ചു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യുഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഗീവർഗീസ് മാർ കൂറിലോസ്, ചലച്ചിത്ര സംവിധായകൻ ബ്ലെസ്സി, വിഴിഞ്ഞം പോർട്ട് മാനേജിങ് ഡയറക്ടർ ഡോ. ദിവ്യ എസ്. അയ്യർ ഐഎഎസ്, യാത്ര ചെയർമാൻ ഫാ. ജെയിൻ സി. മാത്യു, യാത്ര മാനേജർ രെഞ്ചു എം. ജോയി, സെൻട്രൽ ഓർഗനൈസർ പേൾ കണ്ണേത്ത്, കേന്ദ്ര സമിതി അംഗങ്ങളായ അശ്വിൻ വടക്കേടത്ത്, അബു വീരപ്പിള്ളി, റോബിൻ ജോ വർഗീസ് എന്നിവർ സമീപം.



ഓർത്തഡോക്സ് സെമിനാരി ജേർണലിന്റെ (The Journal of Malankara Orthodox Theological Studies) പുതിയ ലക്കം ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സെമിനാരിയിലെ വിസിറ്റിംങ്ങ് ഫാക്കൽറ്റി പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ടിന് നൽകി പ്രകാശനം ചെയ്തു. പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, രജിസ്ട്രാർ ഫാ. ഡോ. ഷാജി പി. ജോൺ, വാർഡൻ ഫാ. ഡോ. ജോജി സി. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.

# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്പനബുക്ക് (1935)

116/28-8-110. തുമ്പമൺ വടക്കേക്കര പള്ളിക്കാർക്കു.

പ്രിയരെ, നമ്മുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ വച്ചു ഈ പള്ളിമുതൽക്കെട്ടുകാരൻ ഇടിക്കുളയ്ക്കു പള്ളിയിൽ നിന്നും ചെല്ലുവാനുള്ള 756 രൂപ, 22 ചക്രം, 2 കാശിൽ ടിയാൻ പള്ളിക്കു ദാനമായി കൊടുത്ത 10 രൂപ 24 ചക്രം നീക്കി രൊക്കം പള്ളിയിൽ നിന്നും സി. റ്റി. കോശിയുടെ ചുമതലയിൽ 125 രൂപാ കൊടുക്കുന്നതും നീക്കി 525 രൂപാ കൊടുക്കാനുള്ളതിനു പള്ളിവക പുരയിടങ്ങൾ ഒറ്റി ആയി എഴുതിക്കൊടുക്കുന്നതിനു വികാരി താനുവേലിൽ കോശി കത്തനാർ ഉൾപ്പെടെ നിശ്ചയിച്ചിട്ടുള്ള കമ്മറ്റിക്കാരോ അവരിൽ ഭൂരിപക്ഷം ചേർന്നോ എഴുതിക്കൊടുത്തു ഇടപാടു തീർത്തുകൊള്ളേണ്ടതാണ്. ശേഷം പിന്നാലെ.

28-നു തുമ്പമൺ വടക്കേക്കര പള്ളിയിൽ നിന്നും.

**കോട്ടയം സുറിയാനി സിമ്മനാരിയിൽ എത്തി. 29-നു സിമ്മനാരിയിൽ നിന്നും മട്ടയ്ക്കലച്ചനെ കാണാൻ നിരണത്തിനു പോകയും വൈകിട്ടു തിരിച്ചെത്തുകയും ചെയ്തു.**

117/30-8-110. തോട്ടുപുറത്തു പള്ളിക്കാർക്ക്.

നിങ്ങളുടെ ഹർജി കിട്ടിയെന്നും തീരുമാനത്തിനുവേണ്ടി കൊച്ചുമെത്രാച്ചന്റെ പേർക്കു അയയ്ക്കുന്നുവെന്നും മറ്റും.

**31-നു ശനി. കോട്ടയത്തുനിന്നും പറക്കോട്ടു പള്ളിയിൽ എത്തി. മേടം 2-നു തിങ്കളാഴ്ച അവിടെ നിന്നും കോട്ടയം സിമ്മനാരിയിൽ എത്തി. 1-നു ഞായറാഴ്ച പറക്കോട്ടു പള്ളിയിൽ വച്ചു മൂന്നു ശെമ്മാശന്മാർക്ക് യൗപ്പതിയക്കിനൊ പട്ടം കൊടുത്തു.**

118/3-9-110/16-4-1935. To the Divisional Inspector of Schools, Moovattupuzha.

Sir, I have the honour to forward here with the bond of Rev. Fr. M. C. Alexander deputed for undergraduate training in the C. N. Institution, Kottayam after rectifying the defects.

(sd) Manager

119/3-9-110. തലവൂർ പള്ളിക്കാർക്ക്.

പ്രിയരെ, നിങ്ങൾ യോഗം കൂടി തിരഞ്ഞെടുത്തിട്ടുള്ള വെട്ടിക്കാട്ടഴികത്തു സി. കെ. ഉണ്ണൂണ്ണിപിള്ളയെ വേറൊരു കല്പന ഉണ്ടാകുന്നതുവരെയ്ക്കും ആ പള്ളിയുടെ മുതൽകെട്ടുകാരനായി നാം നിയമിച്ചിരിക്കുന്നു. പഴയ മുതൽകെട്ടുകാരന്മാരെ ഇതിനാൽ മാറ്റുകയും ചെയ്തിരിക്കുന്നു. ശേഷം പിന്നാലെ.

120/4-9-110. മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും.

പ്രിയരെ, നമ്മുടെ സമുദായത്തിലുള്ള സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ പൊതുയോഗം കോട്ടയം എം.ഡി. സിമ്മനാരിയിൽ വച്ചു ഈ മാസം 30 ഉം 31 ഉം തീയതികളിലും ഇടവം 1-നും നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതിനാൽ ആ ഇടവകയിലുള്ള സണ്ടേസ്കൂൾ അദ്ധ്യാപകന്മാരെ പള്ളി ചിലവിന്മേൽ അയയ്ക്കണമെന്നു നാം ഇതിനാൽ ആജ്ഞാപിക്കുന്നു. ശേഷം പിന്നാലെ.

121/5-9-110 (18th April 1935). My Dear Lord Bishop,

I have to acknowledge the receipt of your letter dated 9th March. I am very sorry to say that, as I had been on Circuit during the last few weeks, I was not able to reply you earlier.

I am glad to note that earnest efforts are being made for non Co-operation between the various Churches in Travancore. I trust that God, the allmighty, will reward ... & whole hearted efforts.



I have gone through the statement & I am thinking or discussing the matter with our Bishops when I get the earliest opportunity to meet them. I shall be glad to let you know our views on the matter later.

yours sincerely

122/5-9-110 (18th April 1935). The Manager, Kannan Devan Hills Produce Co. Ltd, Munnar.

Dear Sir,

With reference to your letter No. G/545 of 18th March 1935, we are very sorry to say that as we have had been moving from Church to Church on Episcopal units, we could not reply you earlier.

We appreciate your concident proposal for a personal talk with us regarding the erection of the church in Munnar. We are, now, leaving Kottayam for the North on a visit of Churches and we hope to be back after the 6th May. We shall be obliged if you will kind arrange your programme to meet us to talk the matter over at Kottayam on a convenient date after the first week in May.

Yours faithfully,

123/5-9-110. നമ്മുടെ കോട്ടപ്പുറത്തുപള്ളി, തലവൂർപള്ളി, മണക്കാല പള്ളി, കിഴക്കേതെരുവു കുറ്റീഭാഗത്തു പള്ളി, ചെമ്മണ്ണൂർ പള്ളി, വാളക്കോട്ടു പള്ളി എന്നീ പള്ളികളിലെ കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ, 110 മീനം 15-നു കൊട്ടാരക്കര കയ്പടയ്ക്കൽ തോമസു കത്തനാരെ സസ്പെണ്ടു ചെയ്തു നാം കല്പന അയച്ചിരുന്നല്ലോ. ഇപ്പോൾ അയാൾ നമ്മുടെ മുമ്പാകെ വരികയും പശ്ചാത്താപപ്പെട്ടു അനുതപിക്കയും ചെയ്തു പോയ കുറ്റങ്ങളെ സംബന്ധിച്ച് ദുഃഖിക്കയും മേലാൽ ശരിയായപ്രകാരം നടന്നുകൊള്ളാമെന്നും മറ്റും കുറ്റം സമ്മതിച്ച് എഴുതിവയ്ക്കയും ചെയ്തിരിക്കയാൽ അയാളുടെ സസ്പെൻഷൻ നാം ഈ കല്പന മൂലം തീർത്തിരിക്കുന്നു. അനുതപിക്കുന്ന പാപികളോടു കരുണ ചെയ്യേണ്ട ചുമതലയുണ്ടല്ലോ. ശേഷം പിന്നാലെ.

124/5-9-110. വലിയമണ്ണിൽ യോഹന്നാൻ കത്തനാർക്ക്.

പ്രിയനെ, ഇംഗ്ലീഷു പള്ളിക്കൂടം (മീനടം ടി.എം.എം. യു.പി. സ്കൂൾ - എഡിറ്റർ) പണിവകയ്ക്കുള്ള പണം ഇതുവരെയും കൊടുത്തിട്ടില്ലെന്നറിയുന്നതിൽ ഖേദിക്കുന്നു. പള്ളിക്കൂടം നാം ഉടനെ തുറക്കുമല്ലോ. അതിനു മുമ്പു പണി തീരേണ്ട അത്യാവശ്യമുണ്ട്. അതിനാൽ ഉടൻ ബാക്കിയുള്ള പണം മൂന്നു നാലു ഗഡുക്കളിലായി ചാലുന്തലയ്ക്കൽ വറുഗീസു പീലിപ്പോസിനെ ഏൽപിച്ചു രസീതു വാങ്ങികൊള്ളണം. നാം ഇന്നു തന്നെ വടക്കോട്ടു പോകുന്നു. ശേഷം പിന്നാലെ.

125/5-9-110. തഴവാ പള്ളിക്കാർക്ക്.

പ്രിയരെ, മലയാംപള്ളി വടക്കതിൽ ചാക്കോ ജോസഫ് അവന്റെ ഭാര്യയെ ഉപേക്ഷിച്ച് അവന്റെ അനുജൻ ടിയിൽ ചാക്കോ ശമുവേലിന്റെയും അവന്റെ തള്ള റാഹേലിന്റെയും അറിവോടും സമ്മതത്തോടും സഹായസഹകരണങ്ങളോടും കൂടി ആൽമൂലയിൽ ആച്ചിയുടെ മകൾ ഏലിയാ എന്ന സ്ത്രീയെ രജിസ്റ്റർ വിവാഹം ചെയ്തു എന്നറിയുന്നതിൽ ദുഃഖിക്കുന്നു. ഇതു വാസ്തവമാണെങ്കിൽ ടി ചാക്കോ യോസേഫിനേയും അവന്റെ സഹായികളേയും വരുത്തി നിങ്ങൾ പൊതുയോഗം കൂടി വിസ്തരിച്ച് പരിഹാരമുണ്ടാക്കുന്നതിനു ശ്രമിക്കയും അതിനു അവർ വഴിപ്പെടാത്തപക്ഷം ഈ കല്പന മൂലം നാം അവരെ നമ്മുടെ സമുദായ സംബന്ധമായ എല്ലാ കർമ്മാദികളിൽ നിന്നും മുടക്കിയിരിക്കയും ചെയ്യുന്നു. ശേഷം പിന്നാലെ.

**5-9-110 വ്യാഴാഴ്ച 1 മണിയോടു കൂടി ബാവായും പീലക്സിനോസു മെത്രാച്ചനും കൂടി കർമ്മേൽ പള്ളിയിൽ എഴുന്നള്ളി. കണ്ടനാട്, മുളന്തുരുത്തി, തൃപ്പൂണിത്തുറ, കരിങ്ങാച്ചിറ മുതലായ പള്ളിക്കാരുടെ കെങ്കേമമായ ഒരു എതിരേൽപ്പും ആയതിനു കൊച്ചിൻ സ്റ്റേറ്റ് കോച്ചും ഉണ്ടായിരുന്നു.**

126/7-9-110. കുന്നങ്കുളം കിഴക്കേ പുത്തൻപള്ളിക്കാർക്ക്.

പ്രിയരെ, നിങ്ങൾ തെരഞ്ഞെടുത്തു നമ്മെ അറിയിച്ചിട്ടുള്ള ചുങ്കത്തു ഇട്ടൂപ്പു കാക്കുണ്ണിയെ വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും കൈസ്ഥാനിയായി നാം നിയമിച്ചിരിക്കുന്നു. പഴയ കൈസ്ഥാനി തന്റെ കൈസ്ഥാനം ഒഴിഞ്ഞു പുതിയ കൈസ്ഥാനിയെ ചാർജ്ജ് ഏൽപ്പിച്ചുകൊള്ളണം. പുതിയ കൈസ്ഥാനി ചാർജ്ജ് ഏറ്റു ന്യായമായപ്രകാരം നടത്തുകയും നടത്തിക്കയും ചെയ്തുകൊള്ളണം. ഇപ്പോൾ പാസ്സാക്കിയിട്ടുള്ള ഭരണഘടന അനുസരിച്ച് നടക്കുന്നതു ഏറ്റവും നല്ലതാണ്. അതിനാൽ ഭരണഘടന ആ പള്ളിയിൽ പാസ്സാക്കി അതനുസരിച്ചുടൻ കമ്മറ്റിഅംഗങ്ങളെ തെരഞ്ഞെടുത്തു നടന്നുകൊള്ളണം. ശേഷം പിന്നാലെ.

**9-9-110. കർമ്മേൽ ദയറായിൽ നിന്നും പള്ളിക്കര ചെറിയപള്ളിയിൽ എത്തി. ഞായറാഴ്ച കുർബ്ബാന കഴിഞ്ഞു തിരിച്ചു കർമ്മേൽ ദയറായിൽ എത്തി.**

127/10-9-110. ആർത്താറ്റു കുന്നങ്കുളം പള്ളി ട്രസ്റ്റി ചാക്കുണ്ണിക്കു.

പ്രിയനെ, പുലിക്കോട്ടിൽ കുര്യപ്പന്റെ കുട്ടികളെ കല്യാണം കഴിക്കുന്ന ഈ അവസരത്തിൽ അവർ വളരെ ഞെരുക്കത്തിലും ബുദ്ധിമുട്ടിലും കഴിഞ്ഞു കൂടുന്നതുകൊണ്ട് ആ പള്ളിയിൽ നിന്നും ഏതെങ്കിലും ഒരു സഹായം ചെയ്യണമെന്നും മറ്റും.

**17-9-110 ചൊവ്വാഴ്ച 4 മണിയോടു കൂടി കർമ്മേൽ ദയാറായിൽ നിന്നും മാന്തുരുത്തേൽ പള്ളിയിൽ എത്തി.**

**19-9-110 വ്യാഴാഴ്ച 9 മണിക്കു മാന്തുരുത്തേൽ പള്ളിയിൽ നിന്നും പുറപ്പെട്ടു കർമ്മേൽ വഴി മുളന്തുരുത്തി പള്ളിയുടെ മുൻവശത്തുള്ള രണ്ടു കുരിശിങ്കലും വച്ചുള്ള സ്വീകരണവും അവിടെവച്ചു പീലക്സിനോസ് മെത്രാച്ചന്റെ പ്രസംഗവും കഴിഞ്ഞു ചാലിൽ കയറി വീടുകൂദാശ നടത്തി. 12 മണിയോടെ അവിടെ നിന്നും തിരിച്ച് ഓണക്കൂർ പള്ളിയിൽ 4 മണിക്കു എത്തി. പിറവം മുതൽ ഓണക്കൂർ പള്ളിക്കാരുടെ എതിരേൽപ്പുണ്ടായിരുന്നു. 5 മണിയോടു കൂടി ഓണക്കൂർ നിന്നും തിരിച്ച് 7 മണിക്കു പാമ്പാക്കുട ചെറിയ പള്ളിയിൽ എത്തി. 20-നു വെള്ളിയാഴ്ച ഒന്നാമത്തെ കാതോലിക്കായുടെ ഓർമ്മദിവസം അവിടെ കുർബാന അനുഷ്ഠിച്ചു. 21-നു ശനിയാഴ്ച രാവിലെ പാലപ്പിള്ളിൽ അബ്രഹാമിന്റെ മകൻ പൗലോസിനു യൌഫദുയക്കിനൊപട്ടം കൊടുത്തു. 8 മണിക്കു അവിടെനിന്നും തിരിച്ചു 1 മണിക്കു കോട്ടയം സിമ്മനാരിയിൽ എത്തി.**

128/21-9-110. മാനേജിംഗ് കമ്മിറ്റി മെമ്പറന്മാർക്ക്.

ഇടവം 2-നു 10 മണിക്കു എം.ഡി. യിൽ വന്നുചേരണമെന്നും മറ്റും.

129/21-9-110. മുണ്ടയ്ക്കൽ സ്കറിയാ ശെമ്മാശനു.

പ്രിയനെ, താൻ തുമ്പമൺ ഇടവകകളിൽ സഞ്ചരിച്ചു റിശീസാ പിരിച്ചു കണക്കു സഹിതം നമ്മെ ഏൽപിക്കണമെന്നും മറ്റും.

**20-9-110 ശനിയാഴ്ച നാലു മണിക്ക് കോട്ടയം സെമിനാരിയിൽ നിന്നും തിരിച്ചു അഞ്ചു മണിക്ക് തിരുവല്ല ബഥനി അരമനയിൽ എത്തി.**

130/22-9-110. നമ്മുടെ കരിമ്പുംകാലായിൽ പുന്നൂസ് കത്തനാർക്ക്.

പ്രിയനെ, ആനീദാ, ആണ്ടുതക്സാ, സാധാരണ നമസ്കാരം, മാറാനായ പെരുനാളുകൾക്കുള്ള പ്രത്യേക നമസ്കാരങ്ങൾ ഇവ സുറിയാനിയിൽ നിന്നു മലയാളത്തിൽ തർജ്ജിമ ചെയ്തു പരസ്യപ്പെടുത്തുന്നതിനു ഈ കല്പന മൂലം തന്നെ നാം അനുവദിച്ചിരിക്കുന്നു. ശേഷം പിന്നാലെ.

131/22-9-110. നമ്മുടെ ചങ്ങരമ്പള്ളിൽ ഗീവറുഗീസു ശെമ്മാശനു വാഴ്വ്.

പ്രിയനെ, താൻ കൊല്ലം ഭദ്രാസന ഇടവകയിൽപെട്ട എല്ലാ പള്ളികളിലും സഞ്ചരിച്ചു റിശീസാ കൈമുത്ത്, നടവഴക്കത്തിൽ പകുതി ഈ വരുമാനങ്ങൾ പിരിച്ചു നമ്മെ ഏൽപിക്കുന്നതിനു ഈ കല്പന മൂലം തന്നെ നാം അധികാരപ്പെടുത്തിയിരിക്കുന്നു. തുക കണക്കു സഹിതം നമ്മെ ഏല്പിച്ചുകൊള്ളണം. ശേഷം പിന്നാലെ.

**22-9-110 ഞായറാഴ്ച ബഥനി അരമനപള്ളിയിൽ കുർബാന അനുഷ്ഠിച്ചു. നാലു മണിയോടെ പുരയ്ക്കൽ ചാക്കോച്ചന്റെ പുരകൂദാശ നടത്തി. വൈകിട്ടു അവിടെ നിന്നും തിരിച്ചു കോട്ടയം സിമ്മനാരിയിൽ എത്തി.**

132/24-9-110. വള്ളക്കാലിൽ മാത്യുച്ചനു.

പ്രിയനെ, നേന്ത്രവേലി നിലത്തോടു ചേർന്നു കുറെ പുതുവൽ നിലം പതിപ്പിച്ചിട്ടുള്ളതു നിങ്ങളാണല്ലോ നോക്കുന്നത്. അതിന്റെ കഴിഞ്ഞാണ്ടത്തെ പാട്ടം ഇതുവരെയും ഇവിടെ കിട്ടിയിട്ടില്ല. ഈ സാധനം അവിടെ കിട്ടിയാലുടൻ അതു അയച്ചുതരുമെന്നു വിശ്വസിക്കുന്നു. ശേഷം പിന്നാലെ.

133/27-9-110. പുതിയകാവു പള്ളിക്കാർക്ക്.

പ്രിയരെ, അറുനൂറ്റിമംഗലം പള്ളിക്കാരുടെ ഒരു ഹർജി വന്നതു ഇതോടു കൂടെ അയയ്ക്കുന്നു. നിങ്ങൾക്കു പട്ടക്കാർക്കും പള്ളിക്കാർക്കും പറവാനുള്ള സമാധാനം ഉടനെ നമ്മെ അറിയിക്കണം. അറുനൂറ്റിമംഗലം പള്ളിക്കാരുമായി ഇതിനുള്ള പോംവഴികൾ നിങ്ങൾ തന്നെ ആലോചിച്ചിട്ടു നമ്മെ അറിയിക്കുന്നതായിരിക്കും നല്ലത്. നോമ്പിൽ അവർക്കു വി. കുർബാന അനുഭവിപ്പാൻ ഇടയായില്ല എന്നുള്ളത് ഏറ്റവും സങ്കടകരമാണ്. അതിനാൽ എല്ലാ സംഗതികൾക്കും പരിഹാരം ഉണ്ടാക്കേണ്ടതായിട്ടിരിക്കുന്നു. ശേഷം പിന്നാലെ.

**30-9-110. സിമ്മനാരിയിൽ നിന്നും അഞ്ചേരിപള്ളി കൂദാശ ചെയ്യുന്നതിനു അന്നേ ദിവസം ടി പള്ളിയിൽ എത്തി. ചൊവ്വാഴ്ച പള്ളികൂദാശ നടത്തി. വീണ്ടും സിമ്മനാരിയിൽ എത്തി. കൂദാശയ്ക്കും കല്ലിടീൽ ശുശ്രൂഷയ്ക്കും മാർ ഗ്രീഗോറിയോസ് തിരുമേനിയും മാർ സേവേറിയോസ് തിരുമേനിയും ഉണ്ടായിരുന്നു. ഇടവകക്കാരുടെ കേമമായ ഒരു എതിരേൽപ്പും ഉണ്ടായിരുന്നു.**

134/3-10-110. പാതിക്കാട്ടു പുത്തൻപള്ളിക്കാർക്കു.

പ്രിയരെ, ആ പള്ളിയിലെ ശെമ്മാശന്മാരുടെ വീതത്തെ സംബന്ധിച്ച് ഇട

വക മെത്രാപ്പോലീത്തായുടെ തീരുമാനത്തേൽ ഉണ്ടായിട്ടുള്ള അപ്പീൽ കാരണത്താൽ ഞങ്ങൾ ആലോചിച്ചതിൽ പട്ടക്കാരന്റെ മൂന്നിലൊരംശം ശെമ്മാശന്മാർക്കു കൊടുത്തുകൊള്ളണമെന്നു തീരുമാനിച്ചിരിക്കുന്നു. വി. ഐ. തോമസു ശെമ്മാശന്റെ കുടിശിക തീർത്തു കൊടുത്തുകൊള്ളണം. ശേഷം പിന്നാലെ.

135/3-10-110. എപ്പിസ്കോപ്പൽ സിനഡ് മെമ്പറന്മാർക്ക്.

ഈ മാസം 15-നു ബുധനാഴ്ച 10 മണിക്കു ഇവിടെ വച്ചു എപ്പിസ്കോപ്പൽ സിനഡു കൂടുവാൻ നിശ്ചയിച്ചിരിക്കകൊണ്ടു അതിലേക്കു അവിടുന്നും വന്നു ചേരണം. ശേഷം പിന്നാലെ.

136/3-10-110. അസോസ്യേഷൻ സിക്രട്ടറി കൊച്ചുമാത്തച്ചന്.

പ്രിയനെ, ബഡ്ജറ്റു കമ്മറ്റിയിൽ പാസ്സായല്ലോ. ഇനിയും എപ്പിസ്കോപ്പൽ സിനഡു കൂടി പാസ്സാക്കീട്ടു വേണമല്ലോ പരസ്യം ചെയ്വാൻ. എപ്പിസ്കോപ്പൽ സിനഡ് ഈ മാസം 15-നു ആണ് കൂടുവാൻ നിശ്ചയിച്ചിരിക്കുന്നത്. അതിനു മുമ്പായി ബഡ്ജറ്റിന്റെ നിശ്ചയങ്ങൾ എല്ലാം ഇവിടെ ഹാജരാക്കണം. ശേഷം പിന്നാലെ.

137/5-10-110. തോട്ടയ്ക്കാട്ടു പള്ളിക്കാർക്കു.

പ്രിയരെ, പള്ളിസംബന്ധമായ കാര്യങ്ങൾ കേട്ടു തീരുമാനിക്കുന്നതിനായി നാമും ഗ്രീഗോറിയോസു മെത്രാച്ചനും കൂടി ഈ 10-നു വെള്ളിയാഴ്ച അവിടെ എത്തുമെന്നും മറ്റും.

138/9-10-110. പാതിക്കാട്ടു പുത്തൻപള്ളിക്കാർക്കു.

പ്രിയരെ, ശെമ്മാശന്മാർക്കു ഓഹരി കൊടുക്കുന്നതിനെ സംബന്ധിച്ച് ഈ മാസം 3-നു കല്പന അയച്ചിട്ടുണ്ടല്ലോ. അതിനെ സംബന്ധിച്ചു നിങ്ങൾ പള്ളിക്കാർക്കു സങ്കടം പറവാനുണ്ടെന്നു നിങ്ങളുടെ വികാരി നമ്മെ അറിയിച്ചിരിക്കുന്നു. ഈ 15-നു ഇവിടെ എപ്പിസ്കോപ്പൽ സിനഡ് കൂടുന്നതാകയാൽ അന്നോ 16-നു രാവിലെയൊ നിങ്ങൾ പള്ളിക്കാർ ഇവിടെ ഹാജരായി നിങ്ങളുടെ സങ്കടം ബോധിപ്പിച്ചുകൊള്ളണം. ശേഷം പിന്നാലെ.

139/10-10-110. വള്ളക്കാലിൽ ഉണ്ണൂണ്ണിക്കു വാഴ്വ്.

പ്രിയനെ, നമ്മുടെ സ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുന്ന ശെമ്മാശന്മാർ ഇയാണ്ടു ആരംഭം മുതൽ ഫീസു കൊടുക്കണമെന്നു ഹെഡ്മാസ്റ്റർ നിർബന്ധിക്കുന്നുവെന്നും ദീർഘകാലമായി സ്കൂളിൽ നിന്നും അനുവദിച്ചിരിക്കുന്ന സൗജന്യം നിറുത്തിക്കളയുന്നതു സങ്കടമാണെന്നും അവർ നമ്മുടെ അടുക്കൽ ബോധിപ്പിച്ചിരിക്കുന്നു. അനേക നാളുകളായി ശെമ്മാശന്മാർക്കു കിട്ടിക്കൊണ്ടിരിക്കുന്ന സൗജന്യം നാം ഭരണമേറ്റപ്പോൾ നിറുത്തിക്കളയുന്നതു ശരിയാണൊ എന്നു നമുക്കു സംശയമുണ്ടെന്നു നാം മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ. നമ്മുടെ എം.ജി.എം. ഹൈസ്കൂൾ, സി.എം.എസ്. കോളജ് ഹൈസ്കൂൾ ഇവകളിലൊന്നും ഇപ്പോഴും ശെമ്മാശന്മാർക്കു ഫീസില്ല. അങ്ങനെയിരിക്കുമ്പോൾ സമുദായത്തിന്റെ പ്രധാന സ്കൂളാകുന്ന എം.ഡി. യിൽ ശെമ്മാശന്മാർക്കു ഫീസു വയ്ക്കുന്നതു ശരിയായിട്ടു വരികയില്ല. കേൾക്കുന്ന എല്ലാവരും ശെമ്മാശന്മാർക്കു ഫീസു വയ്ക്കുന്നു എന്നുള്ളതു നല്ലതല്ല എന്നാണഭിപ്രായപ്പെടുന്നത്. അതിനാൽ അതിന്റെ എല്ലാ വശങ്ങളേയും സംബന്ധിച്ചാലോചിച്ചു തീരുമാനിക്കുന്നതു വരെ ശെമ്മാശന്മാരോടു ഫീസിനു നിർബന്ധിക്കരുത്. തോറ്റ ശെമ്മാശന്മാർക്കു ഈ നിയമം മുമ്പേ തന്നെയില്ലല്ലോ. ശേഷം പിന്നാലെ.

**10-10-110 വെള്ളിയാഴ്ച 2 മണിയോടു കൂടി ഇവിടെ നിന്നു തോട്ടയ്ക്കാട്ടു പള്ളിയിൽ എത്തി.**

140/11-10-110. നമ്മുടെ പുത്തേട്ടുകടുപ്പിൽ പീലിപ്പോസു കത്തനാർക്ക്.

പ്രിയനെ, കപ്യാരന്മാരെന്നു പറയുന്നവർ പട്ടക്കാരുടെ ശുശ്രൂഷകന്മാരാണ്. പട്ടക്കാർക്ക് ഇഷ്ടമുള്ളവരെ വെക്കുന്നതിനും നീക്കുന്നതിനും അധികാരമുണ്ട്. അതിനു ആരുടെയും അനുവാദവും വേണ്ട. മേൽപട്ടക്കാർക്കു മാത്രം അതിനെപ്പറ്റി ചോദിക്കാൻ അധികാരമുണ്ടായിരിക്കും. മറ്റാർക്കും അതിനെ സംബന്ധിച്ച് ഒന്നും പറവാൻ കാര്യമില്ല. ഇപ്പോഴത്തെ കപ്യാർ തനിക്കു ഇഷ്ടമില്ലാത്ത ആളാണെങ്കിൽ തനിക്കു ഇഷ്ടമുള്ള ആളിനെ ആക്കുന്നതിനു തനിക്കധികാരമുണ്ട്. അങ്ങനെ ചെയ്തുകൊള്ളണം. പട്ടക്കാർ 2 പേരും തവണമുറയ്ക്കു നടക്കുന്നതുകൊണ്ടു തന്റെ തവണയ്ക്കു പള്ളിയുടെ താക്കോലും കാസ്സാക്കൂട്ടവും തന്റെ കൈവശത്തിൽ വച്ചുകൊള്ളണം. മറ്റേ കത്തനാരുടെ വീതത്തിൽ അയാളെ ഏൽപിക്കയും തന്റെ വീതത്തിൽ തിരിച്ചു വാങ്ങിച്ചുകൊള്ളുകയും ചെയ്യണം. ശേഷം പിന്നാലെ.

**11-10-110 ശനിയാഴ്ച ഉച്ചകഴിഞ്ഞു തോട്ടയ്ക്കാട്ടു പള്ളിയിൽ നിന്നും കോട്ടയം സുറിയാനി സിമ്മനാരിയിൽ എത്തി.**

141/13-10-110. To The Agent to the Governor-General, Madras States Agency, Trivandrum.

Dear Sir,

I am in receipt of your very kind note of the 23rd ..., and are extremely thankful to you for the interest that you are taking in our Church. In reply to your quiry, I have great pleasure to reply you with the following note:-

The Metran or Episcopa (Bishop) in the loosest in the order of Bishops. He is the head of a diocese. At present there are no Metrans in this Church and their functions, as heads of diocesan are excercised by Metropolitans, although as Metropolitan, strictly, is to be the head over a province. Consisting of dioceses in additions to his being the head of a diocese like any Metran.

The Catholicos in Malabar is also called the Catholicos of the East. He is President of the Episcopal Synod, administrative head of the whole Church. In addition he has charge over a Metropolitan province like any Metropolitan and over a diocese like any Metran and supervision over the administration of all Metropolitan provinces.

Yours faithfully,
(sd)
(Catholicos)

142/14-10-110. തലവൂർ പള്ളിക്കാർക്ക്.

പ്രിയരെ, നമ്മുടെ പറങ്കിമാമ്മൂട്ടിൽ യോഹന്നാൻ കത്തനാർ റീത്തിൽ ചേർന്നുവെന്നും മറ്റും പേരു കേൾപ്പിച്ചതു അയാളുടെ വിശ്വാസം കൊണ്ടല്ല, ഞെരുക്കം കൊണ്ടാണെന്നു നിങ്ങൾക്കെല്ലാവർക്കും അറിയാമല്ലോ. ഇപ്പോൾ അയാൾ നമ്മുടെ മുമ്പാകെ വരികയും ഇങ്ങനെ പേരു കേൾപ്പിച്ചതിനെ സംബന്ധിച്ച് സങ്കടപ്പെട്ടു പശ്ചാത്തപിക്കുകയും ചെയ്യുന്നു. അയാൾ റോമാ റീത്തിൽ വച്ചു ഒരു കുർബാന ചൊല്ലിയതല്ലാതെ യാതൊരു കർമ്മവും നടത്തീട്ടില്ലെന്നും സത്യപ്രതിജ്ഞ ചെയ്തിട്ടില്ലെന്നും നമ്മുടെ മുമ്പാകെ ഏറ്റുപറയുന്നു. കുറ്റം വലുതാണെങ്കിലും തിരിച്ചുവരുന്ന ഏതുപാപിയേയും സ്വീകരിക്കേണ്ടതു നമ്മുടെ ചുമതലയാകയാൽ ദൈവത്തിൽ നിന്നു നമുക്കുള്ള അധികാരപ്രകാരം അയാൾക്കു നാം പരിഹാരം കൊടുത്തു അയാളെ നാം സ്വീകരിച്ചിരിക്കുന്നു. അതിനാൽ നിങ്ങളും അയാളെ സ്വീകരിച്ചുകൊള്ളണം. ഇയാൾ തലവൂർ പള്ളിയുടെ വികാരിയും മഞ്ഞക്കാല പള്ളിയുടെ തവണ പട്ടക്കാരനും, പ്ലാവിളയിൽ മത്തായി കത്തനാർ മഞ്ഞക്കാല പള്ളിയുടെ വികാരിയും തലവൂർ പള്ളിയിലെ തവണ പട്ടക്കാരനുമായി നടത്തിക്കൊള്ളുന്നതിനു വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിശ്ചയിച്ചിരിക്കുന്നു. കയ്പടയ്ക്കൽ തോമസു കത്തനാർ പാണ്ടിത്തിട്ട പള്ളിയുടെ വികാരിയായി മേലാൽ വേറൊരു കല്പന ഉണ്ടാകുന്നതു വരെ നടത്തുന്നതിനു നാം നിശ്ചയിച്ചിരിക്കുന്നു. ഇനി ഒരു കല്പന ഉണ്ടാകുന്നതുവരെ ടി തോമസു കത്തനാർക്കു തലവൂർ പള്ളിയിൽ വികാരിത്വമൊ തവണപട്ടത്വമൊ ഇല്ലാത്തതാണ്. ശേഷം കാര്യങ്ങൾ പിന്നാലെ എഴുതി അയയ്ക്കുന്നതാണ്.

143/14-10-110. മഞ്ഞക്കാല പള്ളിക്കാർക്ക്,

പ്രിയരെ, നമ്മുടെ പറങ്കിമാമൂട്ടിൽ യോഹന്നാൻ കത്തനാർ റോമാ റീത്തിൽ പോയതിന്റെ ശേഷം അനുതാപത്തോടു കൂടി തിരിച്ചു നമ്മുടെ അടുക്കൽ വന്നിരിക്കയാൽ അയാളെ നാം സ്വീകരിച്ചിരിക്കുന്ന വിവരം സന്തോഷത്തോടുകൂടി നിങ്ങളെ അറിയിച്ചുകൊള്ളുന്നു. അയാളെ തലവൂർ പള്ളിവികാരിയും മഞ്ഞക്കാല പള്ളി തവണപട്ടക്കാരനും, പ്ലാവിളയിൽ മത്തായി കത്തനാരെ മഞ്ഞക്കാല പള്ളിവികാരിയും തലവൂർ പള്ളി തവണപട്ടക്കാരനും ആയി വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു. നിങ്ങൾ ആത്മിക ഐക്യതയിലും സത്യവിശ്വാസത്തിലും സ്ഥിരപ്പെട്ടിരിക്കണം. ശേഷം പിന്നാലെ.

(തുടരും)

സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




പുസ്തകം

# ഫാ. വി. സി. സാമുവലിന്റെ ആത്മകഥയ്ക്കു ഒരാമുഖം

ഡോ. പോൾ മണലിൽ

ലോകചരിത്രത്തിൽ പതിനഞ്ചു നൂറ്റാണ്ടു കാലത്തോളം ക്രൈസ്തവ സഭകളെ വിഘടിപ്പിച്ചു നിർത്തിയ ക്രിസ്തുവിജ്ഞാനീയ സംബന്ധമായ ധാരണകളെ തിരുത്തിക്കുറിച്ചുകൊണ്ട് ഫാ. ഡോ. വി. സി. സാമുവൽ നടത്തിയ ഗവേഷണത്തെയും പുനർവായനയെയും തുടർന്നു രചിക്കപ്പെട്ട 'The Council of Chalcedon Re-examined - A Historical Theological Survey' എന്ന ചരിത്രപഠനം വേദശാസ്ത്ര സാഹിത്യത്തിലെ ഒരു ക്ലാസ്സിക് എന്നാണ് വിശേഷിപ്പിക്കപ്പെടുന്നത്. ഈ പഠനമാണ് കൽക്കദൂന്യരും കല്ക്കദൂന്യ ഇതരരും ആയ സഭകൾ തമ്മിൽ ഉണ്ടായിരുന്ന അകൽച്ച ഇല്ലാതാക്കിക്കൊണ്ട് അതിനെ പൂർണ്ണസംസർഗ്ഗത്തിലേക്കു കൊണ്ടുവരാൻ വഴിതെളിച്ചത്. പരസ്പരബന്ധമില്ലാതെ നിലകൊണ്ടിരുന്ന കത്തോലിക്കാ, ഗ്രീക്ക് ഓർത്തഡോക്സ്, ഓറിയന്റൽ ഓർത്തഡോക്സ് തുടങ്ങിയ സഭാസമൂഹങ്ങളെ തന്റെ പഠനത്തിലൂടെ ഫാ. വി. സി. സാമുവലാണ് അനുരഞ്ജനത്തിന്റെ വഴിത്താരയിലേക്കു നയിച്ചത്. അനുരഞ്ജനത്തിന്റെ പ്രവാചകനായ ഫാ. വി. സി. സാമുവൽ രചിച്ച 'സ്വാനുഭവവേദിയിൽ' എന്ന ആത്മകഥയ്ക്കു അതിനാൽ ചരിത്രപരമായ മൂല്യമുണ്ട്; ചരിത്രപരമായ പ്രസക്തിയുണ്ട്.

മലങ്കരസഭയിൽ ആത്മകഥയെഴുതിയ മേൽപ്പട്ടക്കാരും പട്ടക്കാരും തുലോം കുറവാണ്. എന്നാൽ മേൽപ്പട്ടക്കാരെപ്പറ്റിയും പട്ടക്കാരെപ്പറ്റിയും സ്മരണകളും ജീവചരിത്രങ്ങളും അനേകം ഉണ്ടായിട്ടുണ്ട്. മലങ്കര മെത്രാപ്പോലീത്താമാർ ആരും ആത്മകഥ എഴുതിയിട്ടില്ല. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും വട്ടശ്ശേരിൽ ജോസഫ് മാർ ദീവന്നാസ്യോസും ആത്മകഥ എഴുതിയിരുന്നെങ്കിൽ എന്തെല്ലാം ചരിത്രസത്യങ്ങൾ നമുക്കു ലഭിക്കുമായിരുന്നു. മലങ്കര മെത്രാപ്പോലീത്താമാരുടെ കാലത്തിനു മുമ്പ് എഴുതപ്പെട്ട *നിരണം ഗ്രന്ഥവരി*യിൽ നിന്നു നമുക്കു മാർത്തോമ്മാ മെത്രാന്മാരുടെ കാലവും ചരിത്രവും സംബന്ധിച്ചു പരിമിതമായ അറിവു ലഭിക്കുന്നുണ്ട്. മാർത്തോമ്മാ മെത്രാന്മാർ അല്ലാത്തവരും ഗ്രന്ഥവരി എഴുതിയിട്ടുണ്ട്. അതിൽ നിന്നെല്ലാം ചില ചരിത്രസത്യങ്ങൾ നമുക്കു ഗ്രഹിക്കാൻ കഴിയും.

ഒന്നാം കാതോലിക്കാ മുതലുള്ളവരുടെ കാലഘട്ടത്തെപ്പറ്റി മനസ്സിലാക്കാൻ ചില ജീവചരിത്രങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും കാതോലിക്കാ സ്ഥാനം വഹിച്ചവരൊന്നും ആത്മകഥ എഴുതിയിട്ടില്ല. പൗലോസ് ദ്വിതീയൻ കാതോലിക്കാ എഴുതിയ ജീവിതകാഴ്ചകൾ എന്നൊരു ലഘുഗ്രന്ഥം വിസ്മരിക്കുന്നില്ല.

മലങ്കരസഭയിൽ അതിപ്രഗത്ഭരായ മെത്രാന്മാർ ഉണ്ടായിട്ടുണ്ട്. അവരിൽ ഒരാൾ മാത്രമേ ആത്മകഥ എഴുതിയുള്ളു - അതുതന്നെ അപൂർണ്ണമാണ്. പൗലോസ് മാർ ഗ്രിഗോറിയോസ് എഴുതിയ പ്രസ്തുത ആത്മകഥ ഇംഗ്ലീഷിൽ നിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്. ഇംഗ്ലീഷിൽ എഴുതിയ ആത്മകഥയുടെ ശീർഷകം Love's Freedom: The Grand Mystery എന്നാണ്. വേദശാസ്ത്രജ്ഞനും മനുഷ്യസ്നേഹിയുമായിരുന്ന ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഒരു ആത്മകഥ എഴുതിയിരുന്നെങ്കിൽ അതൊരു മഹത്തായ രചനയാകുമായിരുന്നു. തോമ്മാ മാർ ദീവന്നാസ്യോസ് പത്തനാപുരത്തു താബോർ ദയറാ സ്ഥാപിച്ചതിനെപ്പറ്റി ഒരു ഗ്രന്ഥമെഴുതിയിട്ടുണ്ട്. 'മൗണ്ട് താബോർ' എന്ന പേരിൽ എഴുതിയ ആ പുസ്തകത്തിൽ തോമ്മാ മാർ ദീവന്നാസ്യോസിന്റെ ജീവിതത്തിലെ ഒരു കാലഘട്ടം അനാവരണം ചെയ്യുന്നു. മാത്യൂസ് പ്രഥമൻ കാതോലിക്കായും മാത്യൂസ് ദ്വിതീയൻ കാതോലിക്കായും ആത്മകഥയെഴുതിയിരുന്നെങ്കിൽ അതു ചരിത്രത്തിലേക്കൊരു ജാലകം തുറക്കുമായിരുന്നു.

ചരിത്രം സൃഷ്ടിച്ചവരും ചരിത്രത്തിലേക്കു നടന്നു കയറിയവരുമായ അനേകം മേല്പട്ടക്കാരും പട്ടക്കാരും മലങ്കരസഭയിൽ ഉണ്ടായിട്ടുണ്ടെങ്കിലും അവരൊന്നും ആത്മകഥയെഴുതാൻ തുനിയാതിരുന്നതു എന്തുകൊണ്ടാണ്?




ത്രത്തിൽ വിലപ്പെട്ട രേഖകൾ ആയി പരിലസിക്കുമായിരുന്നു. 'മണലിൽ അച്ചന്റെ സഭാസ്മരണകൾ' എന്ന പുസ്തകം കെ. വി. മാമ്മൻ തയ്യാറാക്കിയതുകൊണ്ട് ഒരു കാലഘട്ടത്തിലെ ചരിത്രം അനാവൃതമായി.

ഫാ. വി. സി. സാമുവലിന്റെ ആത്മകഥയ്ക്കു അതിനാൽ ചരിത്രപരമായ പ്രസക്തിയുണ്ട്. 'സ്വാനുഭവവേദിയിൽ' എന്ന ആത്മകഥയ്ക്കു രണ്ടു ഭാഗങ്ങളാണുള്ളത്. ആദ്യഭാഗം തന്റെ വ്യക്തിജീവിതത്തെപ്പറ്റിയാണ്. രണ്ടാം ഭാഗം തന്റെ ബൗദ്ധിക ജീവിതത്തിലെ സുപ്രധാനമായ ഒരു കാലഘട്ടമാണ് പ്രകാശിപ്പിക്കുന്നത്. ആഗോള ക്രൈസ്തവ സമൂഹത്തിന്റെ അകതാരിലേക്കു കടന്നുചെല്ലാൻ പര്യാപ്തമാണ് ഈ ഖണ്ഡമെന്നു ഞാൻ കരുതുന്നു.

'സ്വാനുഭവവേദിയിൽ' എന്ന ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തു മഞ്ഞനിക്കര ദയറായിൽ മല്പാനായി പ്രവർത്തിച്ച കാലം വി. സി. സാമുവൽ അച്ചൻ വിശദീകരിക്കുന്നുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കാപട്യവും സത്യവിരുദ്ധതയും മനസ്സിലാക്കാൻ ഈ ഭാഗം വായിച്ചാൽ മാത്രം മതി. പാത്രിയർക്കീസ് പക്ഷത്തു അടിയുറച്ചു നിന്ന ഫാ. വി. സി. സാമുവൽ എന്തുകൊണ്ടാണ് മഞ്ഞനിക്കര വിട്ടതെന്നു 'മഞ്ഞനിക്കര മല്പാൻ' എന്ന അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്. സമുദായക്കേസ് വിസ്താരം നടന്നുകൊണ്ടിരുന്നപ്പോൾ മഞ്ഞനിക്കരയിൽ താമസിച്ചിരുന്ന മാർ യൂലിയോസിനെ വിസ്തരിക്കാൻ നിർദ്ദേശമുണ്ടായി. കേസിലെ ഒരു പ്രധാന വാദം അബ്ദുൾ മശിഹാ ബാവായെ സുറിയാനി സഭയുടെ മെത്രാന്മാർ ചേർന്നു മുടക്കിയിരുന്നു എന്നാണ്. മെത്രാന്മാർ ചേർന്നു ഒപ്പിട്ടിട്ടുള്ള ഒരു രേഖയുടെ കോപ്പിയാണ് ഹാജരാക്കാൻ പാത്രിയർക്കീസ് കക്ഷിയുടെ വക്കീൽ അനന്തപത്മനാഭ അയ്യർ ഉദ്ദേശിച്ചിരുന്നത്. എന്നാൽ സത്യത്തിൽ അങ്ങനെയൊരു രേഖ ഇല്ലെന്ന് ഈ പുസ്തകത്തിൽ ഫാ. വി. സി. സാമുവൽ എഴുതുന്നു.

ഈ ആത്മകഥയിൽ നിന്നു ലഭിക്കുന്ന വലിയൊരു സത്യമെന്നു വിശേഷിപ്പിക്കാൻ കഴിയുന്ന പ്രസ്തുത ഭാഗം ഉദ്ധരിക്കാം.

"കേസിലെ ഒരു പ്രധാന വാദം അബ്ദുൾ മശിഹാ ബാവായെ സുറിയാനി സഭയുടെ മെത്രാന്മാർ ചേർന്ന് മുടക്കിയിരുന്നു എന്നതാണ്. മെത്രാന്മാർ ചേർന്ന്

ഒപ്പിട്ടിട്ടുള്ള ഒരു രേഖയുടെ കോപ്പിയാണ് തെളിവായി ഹാജരാക്കാൻ ഉദ്ദേശിച്ചിരുന്നത്. അത് ശരിയായ രേഖയാണെന്ന് സിറിയൻ നാടുകളിലെ ഒരു നോട്ടറി സാക്ഷ്യപ്പെടുത്തിയിരുന്നു. അത് കോടതിയിൽ കാണിച്ചാൽ വിജയം സുനിശ്ചിതമാണെന്നായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ ധാരണ. ഞാനും അങ്ങനെ തന്നെ വിചാരിച്ചിരുന്നു. എന്നാൽ കോടതി അത് സ്വീകരിക്കുകയില്ല എന്ന് വക്കീൽ വ്യക്തമാക്കി. കാരണം, അതിൽ ഒപ്പു വച്ച നോട്ടറി ഉദ്യോഗസ്ഥന് അത് സാക്ഷ്യപ്പെടുത്തുവാൻ തക്കവണ്ണം സുറിയാനി അറിഞ്ഞുകൂടായിരുന്നു എന്നതു തന്നെ. അതിനു പകരം മാർ യൂലിയോസ് മർദ്ദീനിൽ പോയപ്പോൾ സുന്നഹദോസ് റെക്കോർഡിൻ മൂലരേഖ കണ്ടു എന്നും, അതു നോക്കി എഴുതിയെടുത്ത കടലാസ് തെളിവായി കോടതിയിൽ ഹാജരാക്കാം എന്നും വക്കീൽ പറഞ്ഞു. എന്നാൽ സത്യത്തിൽ മാർ യൂലിയോസ് അങ്ങനെയൊരു കടലാസ് മർദ്ദീനിൽ വച്ച് എഴുതിയിരുന്നില്ല. മഞ്ഞനിക്കര വച്ച് എഴുതിയുണ്ടാക്കുകയാണ് ചെയ്തിരുന്നത്. നോട്ടറി ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയിരുന്നതും കോടതിയിൽ വിലപ്പോവില്ല എന്നു വക്കീൽ പറഞ്ഞതുമായ രേഖയിൽ നിന്ന് മാർ യൂലിയോസ് അത് എഴുതിയുണ്ടാക്കുന്നത് ഞാൻ കണ്ടിട്ടുള്ളതാണ്. ഈ സംഭവം എന്നെ വേദനിപ്പിച്ചു. കാരണം അബ്ദുൾ മിശിഹായുടെ സ്ഥാനം മുടക്കു മൂലം അസാധുവാണെന്ന് ഞാനും വിശ്വസിച്ചിരുന്നു. അതിന് ആസ്പദമായ രേഖ സത്യസന്ധമല്ലെന്ന് എനിക്കു മനസ്സിലായി. അത്രയും കാലം ഞാൻ പാത്രിയർക്കീസ് കക്ഷിയിൽ ഉറച്ചു നിന്നിരുന്നു. എന്നാൽ അവിടെ കണ്ട പ്രകടമായ അസത്യത്തെ അഭിമുഖീകരിക്കുവാൻ തന്നെ ഞാൻ തീരുമാനിച്ചു. ഇടവക മെത്രാപ്പോലീത്താ ആയ മീഖായേൽ മാർ ദീവന്നാസ്യോസിനോടു കാര്യങ്ങൾ തുറന്നു പറഞ്ഞ് എന്റെ മനസ്സാക്ഷി നിർമ്മലമാക്കുവാൻ ഞാൻ തീരുമാനിച്ചു."

'സ്വാനുഭവവേദി'യിൽ എന്നെ ഏറ്റവും ആകർഷിച്ചതു തന്റെ ബൗദ്ധിക ജീവിതത്തിലെ പ്രധാനപ്പെട്ട അന്വേഷണമാണ്. 'ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണം' എന്ന ഖണ്ഡത്തിൽ അക്കാര്യം സമഗ്രമായി വി. സി. സാമുവൽ അച്ചൻ വിവരിക്കുന്നുണ്ട്. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി അച്ചൻ നടത്തിയ പഠനത്തിന്റെ സംഗ്രഹമാണ് ഈ ഖണ്ഡത്തിലുള്ളത്. നമ്മുടെ ചരിത്രപരമായ അജ്ഞതകൾ ദൂരീകരിക്കുന്നതിനു ഈ വിവരണം ഉപകരിക്കും.

കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി മനസ്സിലാക്കാൻ വി. സി. സാമുവൽ അച്ചന്റെ ആത്മകഥയിലെ ഈ ഭാഗം വായിച്ചാൽ മതിയാകും. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി എഴുതാനും പഠിക്കാനും ഏതെല്ലാം ഭാഷകൾ അച്ചൻ പഠിച്ചിരുന്നുവെന്നു നമ്മൾ ആലോചിക്കുമോ? അതുപോലെ ഏതെല്ലാം ചരിത്രം പഠിച്ചാൽ കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി എഴുതാൻ കഴിയും? ഇത്തരം ചോദ്യങ്ങൾക്കു ഈ ആത്മകഥ ഉത്തരം നൽകുന്നു.

എന്റെ ചരിത്രബോധ്യങ്ങളെയും വി. സി. സാമുവൽ അച്ചൻ തിരുത്തിയിട്ടുണ്ട്. മലങ്കരസഭാ ചരിത്രം സംബന്ധിച്ച് 'ഓർത്തഡോക്സ് യൂത്തിൽ' എഴുതിയ ഒരു ലേഖനത്തിന്റെ പ്രതികരണം ഫാദർ വി. സി. സാമുവൽ നടത്തിയതു മുതലാണ് എനിക്ക് അദ്ദേഹവുമായി പരിചയം. വിദ്യാർത്ഥിയായിരുന്ന കാലത്താണ് 'ഓർത്തഡോക്സ് യൂത്തിൽ' ഞാൻ ലേഖനമെഴുതിയത്. എന്നെ വിമർശിച്ചുകൊണ്ടായിരുന്നു വി. സി. സാമുവൽ അച്ചൻ 'ഓർത്തഡോക്സ് യൂത്തിൽ' പ്രതികരിച്ചത്. വിഷയം കാതോലിക്കേറ്റ് ആയിരുന്നു. കാതോലിക്കേറ്റിനെപ്പറ്റി സണ്ടേസ്കൂൾ ക്ലാസ്സുകളിൽ നടത്തിയ പരിമിതമായ പഠനം മാത്രമായിരുന്നു എന്റെ അന്വേഷണത്തിന്റെ അടിസ്ഥാനം. എന്നാൽ എഴുപതുകളുടെ അന്ത്യത്തിൽ വി. സി. സാമുവൽ അച്ചൻ എന്നെ തിരുത്തിയതു മുതൽ കാതോലിക്കേറ്റ് സിംഹാസനത്തെപ്പറ്റി കൂടുതൽ പഠിക്കാൻ ഞാൻ ശ്രമം തുടങ്ങി. സഭാചരിത്രം പഠിക്കാൻ എനിക്ക് വി. സി. സാമുവൽ എന്ന തിരുത്തൽശക്തി ഒരു പ്രേരണയായെന്ന് പറഞ്ഞാൽ അതിശയോക്തിയൊന്നുമില്ല. നമ്മുടെ സഭയുടെ പാരമ്പര്യത്തെക്കുറിച്ചുള്ള അന്വേഷണവും അതോടെയാണ് ആരംഭിച്ചത്.

വി. സി. സാമുവൽ അച്ചന്റെ അന്വേഷണങ്ങൾ യഥാർത്ഥത്തിൽ ക്രൈസ്തവ വിശ്വാസികളെ അജ്ഞതയിൽ നിന്നു സത്യത്തിലേക്കു നയിക്കുന്ന ഒന്നായിരുന്നു. ചരിത്രസത്യങ്ങൾ കണ്ടെത്താനുള്ള നിരന്തരമായ അന്വേഷണവും പഠനവും നടത്തിയ അച്ചൻ ചരിത്രപരമായ അനുരഞ്ജനമാണ് സംജാതമാക്കിയത്. കൽക്കദൂൻ സുന്നഹദോസ് സംബന്ധിച്ച പഠനം അതിനൊരു ദൃഷ്ടാന്തമാണല്ലോ. ചരിത്രം പഠിക്കുമ്പോൾ നമുക്കു അജ്ഞതയിൽ നിന്നു മോചനം ലഭിക്കുന്നുണ്ടെങ്കിൽ അതാണ് യഥാർത്ഥ ചരിത്രം. വട്ടശ്ശേരിൽ തിരുമേനിയെപ്പറ്റി അച്ചൻ എഴുതിയ Truth Triumps എന്ന പുസ്തകം അതിനെ സാധൂകരിക്കുന്നു.

സഭയുടെ വിശ്വാസത്തിന്റെയും ആചാരത്തിന്റെയും അടിസ്ഥാന വ്യത്യാസങ്ങൾ ഇന്നും വിശ്വാസികൾക്കു അജ്ഞാതമായിരിക്കുന്നതിനാൽ ഫാ. വി. സി. സാമുവലിന്റെ ചിന്തകൾക്കു പ്രസക്തി ഏറെയാണ്. സഭാപിതാക്കന്മാരുടെ ചിന്തകൾ മൂലഭാഷയിൽ ഗ്രഹിച്ചതിനു ശേഷമാണ് വി. സി. സാമുവൽ അച്ചൻ തന്റെ ചരിത്രനിയോഗം നിർവഹിച്ചിട്ടുള്ളത് എന്ന വസ്തുത നാമോർക്കണം.

കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി പഠിക്കാൻ ഫാ. വി. സി. സാമുവൽ പുരാതന ക്ലാസിക്കൽ ഭാഷകളായ ഗ്രീക്കും ലത്തീനും സുറിയാനിയും എബ്രായയും ഹീബ്രുവും സംസ്കൃതവും പഠിച്ചു. ഇതു കൂടാതെ പതിനഞ്ചു ഭാഷകൾ അച്ചനു വശമായിരുന്നു. പുരാതന ക്രൈസ്തവ ചിന്തകരുടെ ക്രിസ്തുവിജ്ഞാനീയം അവരുടെ ഭാഷകളിൽ നിന്നാണ് അച്ചൻ പഠിച്ചത്. ക്രിസ്തുശാസ്ത്രത്തിൽ മാത്രമല്ല തത്വശാസ്ത്രത്തിലും വേദശാസ്ത്രത്തിലും ചരിത്രശാസ്ത്രത്തിലും അച്ചൻ പ്രാവീണ്യം നേടി. പാണ്ഡിത്യത്തിന്റെ നിറകുടമായിരുന്നു ഫാ. വി. സി. സാമുവൽ. മലങ്കരസഭയുടെ അഭിമാനമായിരുന്നു അദ്ദേഹം. വി. സി. സാമുവൽ അച്ചനെ മരണാനന്തരം ആദരിക്കാൻ പുറത്തിറക്കിയ 'വൈദികരുടെ വൈദികൻ' എന്ന പുസ്തകത്തിന്റെ ഉപശീർഷകം 'മഹാനായ പ്രവാചകൻ മലങ്കര പ്രഭു, ശ്രേഷ്ഠ സഭാപിതാവ്' എന്നായിരുന്നു. അച്ചന്റെ ബഹുമാനാർത്ഥം എഴുപത്തിയഞ്ചാം ജന്മദിനത്തിൽ പ്രസിദ്ധീകരിച്ച പുസ്തകത്തിന്റെ ശീർഷകം 'Orthodox Identity in India' എന്നായിരുന്നു. വിശ്വക്രൈസ്തവ സംസ്കാരത്തിൽ ഫാ. വി. സി.സാമുവൽ മലങ്കരയുടെ ശലാക പാറിപ്പറപ്പിച്ചു.

വി. സി. സാമുവൽ അച്ചന്റെ ചരിത്രവീക്ഷണത്തെപ്പറ്റി ധാരാളം ചർച്ച ചെയ്യാനുണ്ട്. അതുപോലെ, അച്ചന്റെ പഠനമേഖലകളിൽ പ്രധാനപ്പെട്ട കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയും നമ്മൾ മനസ്സിലാക്കേണ്ടതുണ്ട്. 1986-ൽ ഫാ. വി. സി. സാമുവൽ എഴുതിയ 'Truth Triumps' എന്ന പുസ്തകത്തിനു അവതാരിക എഴുതിയതു കെ. എം. തരകനായിരുന്നു. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി അച്ചൻ നടത്തിയ ഗവേഷണം കിഴക്കും പടിഞ്ഞാറും ഉള്ള വേദശാസ്ത്രജ്ഞരുടെ അകളങ്കമായ പ്രശംസയ്ക്കു അർഹമായിട്ടുണ്ടെന്ന് കെ. എം. തരകൻ അതിൽ സൂചിപ്പിച്ചു.

ഇതേപ്പറ്റിയെല്ലാം മനസ്സിലാക്കണമെങ്കിൽ ഫാ. വി. സി. സാമുവലിന്റെ ചിന്താപദ്ധതികളെ പൊതുവെ തിരിച്ചറിയേണ്ടതുണ്ട്. സഭാചരിത്രവും വേദശാസ്ത്രവും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു അനന്യചിന്താപദ്ധതിയാണ് സാമുവൽ അച്ചൻ അവതരിപ്പിച്ചത്. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള അച്ചന്റെ പഠനത്തിലെ ആശയങ്ങൾ പ്രത്യക്ഷത്തിൽ കഠിനമാണെന്ന് തോന്നും. എന്നാൽ പഠനത്തിലെ ആശയങ്ങൾ മാത്രമല്ല വാക്കുകളും വാക്യങ്ങളും ചരിത്രത്തിന്റെയും വേദശാസ്ത്രത്തിന്റെയും പശ്ചാത്തലത്തിൽ അവ ലോകനം ചെയ്യേണ്ടതുണ്ട്. യെയിൽ യൂണിവേഴ്സിറ്റിയിൽ ആയിരുന്നു ഫാ. വി. സി. സാമുവൽ 'The council of chalcedon Re-examined' എന്ന വിഷയത്തിൽ ഗവേഷണം നടത്തിയത്. എ.ഡി. 451-ൽ റോമിലെ ബിഷപ്പായിരുന്ന ലിയോ ഒന്നാമൻ സംഘടിപ്പിച്ച ഒരു സഭായോഗമാണ് കൽക്കദൂൻ സുന്നഹദോസ് എന്നറിയപ്പെടുന്നത്. റോമാ സാമ്രാജ്യത്തിലെ സഭയെ ഒന്നാകെ റോമിന്റെ ഭരണത്തിൽ കൊണ്ടുവരിക എന്ന ലക്ഷ്യത്തോടെയായിരുന്നു ലിയോ ഒന്നാമൻ ഇതു സംഘടിപ്പിച്ചത്. ഇതിനു കുസ്തന്തീനോപ്പോലീസിലെ ചക്രവർത്തിയുടെ പ്രത്യേക പിന്തുണ ഉണ്ടായിരുന്നു.

കൽക്കദൂൻ സുന്നഹദോസിന്റെ പ്രസക്തിയും അപ്രസക്തിയും നമ്മൾ തിരിച്ചറിഞ്ഞതു വി. സി. സാമുവൽ അച്ചനിലൂടെയാണ്. ക്രൈസ്തവസഭ പൗരസ്ത്യമാണെങ്കിലും അതിനു പാശ്ചാത്യസ്വഭാവം കൈവന്നതു കൽക്കദൂൻ സുന്നഹദോസിനു ശേഷമായിരുന്നു. എന്നാൽ വി. സി. സാമുവൽ അച്ചൻ സുന്നഹദോസിനെപ്പറ്റി പഠിക്കാൻ തുനിഞ്ഞിറങ്ങിയതു പാശ്ചാത്യ പണ്ഡിതന്മാരോടുള്ള വിയോജിപ്പു മൂലമാണെന്നു മാത്രം പറയാൻ കഴിയില്ല. വിയോജിപ്പ് പറയുമ്പോൾ യോജിപ്പിന്റെ മേഖല അച്ചൻ അവതരിപ്പിക്കുന്നുണ്ട്.

പഴയ റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്ന റോമിന്റെ രാഷ്ട്രീയ പ്രാധാന്യം നാലാം നൂറ്റാണ്ടു മുതൽ അവസാനിച്ചെങ്കിലും റോമിനു മതപരമായി ഒരു സമുന്നതസ്ഥാനം നേടിയെടുക്കാൻ അവിടുത്തെ സഭാദ്ധ്യക്ഷൻ

ആഗ്രഹിച്ചു. മെഡിറ്ററേനിയൻ സമുദ്രത്തിന്റെ കിഴക്കും തെക്കും പടിഞ്ഞാറും വടക്കുമായി പരന്നുകിടന്നിരുന്ന റോമാസാമ്രാജ്യത്തിൽ അഞ്ചാം നൂറ്റാണ്ടിൽ ക്രൈസ്തവലോകത്ത് ഈജിപ്തിലെ അലക്സാന്ത്രിയായിക്കായിരുന്നു സ്ഥാനം. അതിനാൽ മതപരമായ പ്രാധാന്യവും സ്ഥാനവും ഉറപ്പിക്കാൻ റോമിലെ സഭാദ്ധ്യക്ഷന്മാർ പുതിയൊരു സിദ്ധാന്തം അവതരിപ്പിച്ചു. ക്രിസ്തു ശിഷ്യന്മാരുടെ തലവനായി പത്രോസിനെ ഉയർത്തിക്കാട്ടുക. പത്രോസ് റോമിൽ സഭ സ്ഥാപിച്ചു എന്ന ആശയം അവതരിപ്പിക്കുകയും ചെയ്തു. അതിനാൽ അഞ്ചാം നൂറ്റാണ്ടിൽ ലിയോ ഒന്നാമൻ മുൻകൈ എടുത്തു നടത്തിയ കൽക്കദൂൻ സുന്നഹദോസിനു വലിയ പ്രാധാന്യമുണ്ട്.

കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള പാശ്ചാത്യരുടെ അവകാശവാദങ്ങളെ അനീതിയെന്ന് വിളിക്കുന്ന വി. സി. സാമുവൽ അച്ചൻ പറയുന്നതു, പാശ്ചാത്യരേക്കാൾ കൂടുതലായി ഈ സുന്നഹദോസിനെ ഉറപ്പിക്കാൻ പൗരസ്ത്യ കൽക്കദൂന്യർ ശ്രമിക്കുന്നുണ്ട് എന്നാണ്. എന്നാൽ ഈ രണ്ടു ശക്തികൾ ഒന്നിച്ച് ഓറിയന്റൽ ഓർത്തഡോക്സിയെ ഉന്മൂലനം ചെയ്യാൻ ശ്രമിക്കുന്നതു കണ്ടിട്ട് വി. സി. സാമുവൽ അച്ചൻ അതിനെ നേരിടാൻ രംഗത്തുവരികയാണ്. കൽക്കദൂൻ സുന്നഹദോസ് പഠനത്തിന്റെ പുനർവായനകളിൽ തെളിയുന്ന പ്രധാനപ്പെട്ട കാര്യം ഇതാണ്.

കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി പറയുമ്പോൾ അഞ്ചാം നൂറ്റാണ്ടിൽ തന്നെ നടന്ന എഫേസോസ് സുന്നഹദോസിനെപ്പറ്റിയും പറയേണ്ടി വരും. എ.ഡി. 431-ൽ നടന്ന എഫേസോസ് സുന്നഹദോസ് നിയന്ത്രിച്ചതു അലക്സാന്ത്രിയൻ സഭാധ്യക്ഷനായിരുന്ന കൂറിലോസ് ആയിരുന്നു. എന്നാൽ രണ്ടു ദശാബ്ദം കഴിഞ്ഞ് കൽക്കദൂൻ സുന്നഹദോസ് അരങ്ങേറിയതു അലക്സാന്ത്രിയൻ പാത്രിയർക്കീസായ ദീയസ്ക്കോറോസിനെ മുടക്കിയതിനു ശേഷമായിരുന്നു. റോമിന്റെ ഇടപെടൽ മൂലമാണ് അദ്ദേഹത്തെ മുടക്കിയത്. ഈജിപ്റ്റിലെ കോപ്റ്റിക് സഭയും അന്ത്യോഖ്യൻ സുറിയാനി സഭയും എഫേസൂസിനെ ഗണിച്ചപ്പോൾ കൽക്കദൂൻ സുന്നഹദോസ് അലക്സാന്ത്രിയൻ ഉപദേശത്തെയും എഫേസൂസ് സുന്നഹദോസിനെയും പരിഗണിച്ചില്ല. ഈ അനീതിയാണ് വി. സി. സാമുവൽ അച്ചൻ വെളിപ്പെടുത്തിയത്.

കൽക്കദൂൻ സുന്നഹദോസ് ഏകമായിരുന്ന സഭയെ നാലു വിഭാഗങ്ങളായി ശിഥിലപ്പെടുത്തിയെന്ന് വി. സി. സാമുവൽ അച്ചൻ പരിതപിക്കുന്നുണ്ട്. എന്തായാലും കൽക്കദൂൻ സുന്നഹദോസിനു ശേഷം, ക്രൈസ്തവലോകത്ത് ഉണ്ടായിരുന്ന അദ്വിതീയമായ സ്ഥാനം അലക്സാന്ത്രിയായ്ക്കു നഷ്ടമായി. ഇതിനു കാരണക്കാരൻ റോമൻ ബിഷപ്പ് ആണെന്ന് വി. സി. സാമുവൽ അച്ചൻ വിലയിരുത്തുന്നു. കൽക്കദൂൻ സുന്നഹദോസിനു വേണ്ടി നിലകൊണ്ടവർ യഥാർത്ഥത്തിൽ സത്യത്തിനുവേണ്ടി നിലകൊണ്ടവരാണോ എന്നാണ് വി. സി. സാമുവൽ അച്ചൻ ചോദിക്കുന്നത്. കൽക്കദൂൻ സുന്നഹദോസ് സ്വീകരിച്ച വിശ്വാസപരമായ നിലപാടിനോടുള്ള എതിർപ്പ് സഭയിൽ ഭിന്നതയുണ്ടാക്കി. ഇക്കാര്യങ്ങൾ വി. സി. സാമുവൽ അച്ചൻ കൽക്കദൂൻ പഠനത്തിൽ പരിശോധിക്കുന്നു. എന്നാൽ കൽക്കദൂൻ സുന്നഹദോസിന്റെ ചരിത്രപരമായ സാധ്യതകളിലൂടെ മാത്രമുള്ള ഒരു സഞ്ചാരമല്ല ഫാ. വി. സി. സാമുവൽ നടത്തുന്നത്. "യേശുക്രിസ്തു ദൈവവും മനുഷ്യനുമാണെന്നുള്ള സത്യം സ്വീകരിക്കുന്നപക്ഷം അവനിൽ ദൈവികവും മാനുഷികവുമായ രണ്ടു സ്വഭാവങ്ങൾ ഉണ്ടായിരിക്കണമെന്നുള്ള സാമാന്യബുദ്ധിയാണ്" ഫാ. വി. സി. സാമുവലിനെ ഈ അന്വേഷണത്തിൽ ആദ്യന്തം ഭരിച്ചിരുന്നത്. ദൈവികവും മാനുഷികവും ആയ സ്വഭാവങ്ങൾ ചേർന്ന് ഒന്നായിത്തീരുന്നതു എങ്ങനെയാണെന്ന ചിന്തയുടെ ഫലമായിട്ടാണ് കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി പഠിക്കാൻ അദ്ദേഹം തുനിഞ്ഞിറങ്ങിയത്.

ഫാ. വി. സി. സാമുവലിന്റെ പാണ്ഡിത്യത്തിന്റെയും ദൈവശാസ്ത്രത്തിന്റെയും വേദശാസ്ത്രത്തിന്റെയും തലങ്ങൾ കൽക്കദൂൻ അന്വേഷണത്തിലൂടെ വെളിപ്പെടുകയാണ്. റോമും അലക്സന്ത്രിയായും തമ്മിൽ ക്രിസ്തുശാസ്ത്രം സംബന്ധിച്ചുണ്ടായിരുന്ന വ്യത്യാസങ്ങൾ വി. സി. സാമുവൽ അച്ചൻ തന്റെ പഠനത്തിൽ വിവരിക്കുന്നുണ്ട്. കൽക്കദൂനിൽ സുന്നഹദോസ് തുടങ്ങിയപ്പോൾ അതിൽ ആധ്യക്ഷം വഹിക്കേണ്ട അലക്സന്ത്രിയായിലെ ദീയസ്ക്കോറോസിനെ ആ സ്ഥാനത്തുനിന്നും മുടക്കി കുറ്റവാളികൾക്കായി നിശ്ചയിച്ചിരുന്ന ഇടത്തേക്ക് അദ്ദേഹത്തെ മാറ്റിയതായി വി. സി. സാമുവൽ അച്ചൻ ചൂണ്ടിക്കാണിക്കുന്നു. അതിനാൽ അച്ചന്റെ കൽക്കദൂൻ പഠനം സത്യം കണ്ടെത്താനുള്ള ഒരു ഉദ്യമമാണ്.

മൂലരേഖകൾ പരിശോധിച്ചു നടത്തിയ കൽക്കദൂൻ പഠനത്തിലൂടെ ഫാ. വി. സി. സാമുവൽ വെളിപ്പെടുത്തിയ വസ്തുത, പാശ്ചാത്യർ ഇതു സംബന്ധിച്ചു അവതരിപ്പിച്ചതിൽ നിന്നും വിഭിന്നമാണ്. പത്രോസിന്റെ പിൻഗാമിത്വ വാദത്തിലൂടെ റോമിന്റെ പുരാതനത്വം വീണ്ടെടുക്കാൻ ലിയോ ഒന്നാമൻ നടത്തിയ ശ്രമം മൂലമാണ് കൽക്കദൂനിൽ വച്ച് സഭ പിളർന്നതെന്നാണ് വി. സി. സാമുവൽ അച്ചൻ സാക്ഷിക്കുന്നത്. സഭയെ പിളർത്തിയതു അലക്സന്ത്രിയായുടെ ദീയസ്ക്കോറോസല്ല റോമിലെ ലിയോ ഒന്നാമനാണ് എന്നു തന്നെയാണ് അദ്ദേഹത്തിന്റെ കണ്ടെത്തൽ.

കൽക്കദൂൻ പഠനത്തിലൂടെ അച്ചൻ വെളിപ്പെടുത്തുന്ന മറ്റൊരു കാര്യം മലങ്കരസഭയുടെ പൗരാണികത്വമാണ്. എ.ഡി. 52-ൽ മലങ്കരസഭ സ്ഥാപിതമായി എന്ന പാരമ്പര്യം സ്വീകാര്യമാണെങ്കിൽ, മലങ്കരസഭയെ യെറുശലേമിലെ സഭയ്ക്കു പിന്നാലെ സ്ഥാപിതമായ സഭയായി കണക്കാക്കണം എന്നാണ് വി. സി. സാമുവൽ സമർത്ഥിക്കുന്നത്. അതു മാത്രമല്ല, മലങ്കരസഭ റോമാസാമ്രാജ്യത്തിനു പുറത്തു സ്വതന്ത്രമായി കഴിഞ്ഞിരുന്ന ഒരു സഭയാണെന്നും അതിനു റോമുമായി ബന്ധം ഇല്ലായിരുന്നെന്നും സാമുവൽ അച്ചൻ വ്യാഖ്യാനിക്കുന്നുണ്ട്.

കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള വി. സി. സാമുവൽ അച്ചന്റെ പഠനങ്ങൾ ക്രിസ്തുവിജ്ഞാനീയത്തെപ്പറ്റിയുള്ള ഒരു പുനർവായന എന്ന നിലയിലാണ് ലോകം അംഗീകരിച്ചിട്ടുള്ളത്. അതേപ്പറ്റി ധാരാളം വിലയിരുത്തലുകൾ ഉണ്ടായിട്ടുണ്ട്. അഞ്ചാം നൂറ്റാണ്ടിൽ എഫേസോസ് സുന്നഹദോസിലും (എ.ഡി. 431) കൽക്കദൂൻ സുന്നഹദോസിലും (എ.ഡി. 451) ദൈവശാസ്ത്രജ്ഞന്മാരുടെ തർക്കങ്ങൾക്കും വാദങ്ങൾക്കും വിഭജനത്തിനും ഇടയാക്കിയതു ക്രിസ്തുവിജ്ഞാനീയം സംബന്ധിച്ചുള്ള കാര്യങ്ങളാണല്ലോ. കൽക്കദൂൻ പഠനത്തിലൂടെ ഫാ. വി. സി. സാമുവൽ ക്രിസ്തുവിജ്ഞാനീയം വ്യാഖ്യാനിക്കുകയും പതിനഞ്ച് നൂറ്റാണ്ട് വിഘടിച്ചു നിന്ന ക്രൈസ്തവ സമൂഹത്തെ സംവാദങ്ങളിലൂടെ അനുരഞ്ജനത്തിൽ എത്തിക്കുകയും ചെയ്തു എന്നതു അവിസ്മരണീയമായ ഒരു ചരിത്രസാക്ഷ്യമാണ്.

യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണെന്നും യേശുക്രിസ്തുവിൽ ദൈവികവും മാനുഷികവുമായ രണ്ടു സ്വഭാവങ്ങൾ ഉണ്ടെന്നും ക്രൈസ്തവർ വിശ്വസിക്കുന്നു. യേശുക്രിസ്തുവിലുള്ള ഈ രണ്ടു സ്വഭാവങ്ങൾ ചേർന്ന് ഒന്നായിരിക്കുന്നതു എങ്ങനെയെന്നുള്ളതു എഫേസോസ് സുന്നഹദോസും കൽക്കദൂൻ സുന്നഹദോസും ചർച്ച ചെയ്തു.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തെ മനസ്സിലാക്കുവാൻ പല മുൻവിധികൾക്കും സമ്മർദ്ദങ്ങൾക്കും വഴങ്ങി കൽക്കദൂൻ സുന്നഹദോസിൽ സ്വീകരിച്ച നിലപാടുകളെ തുടർന്ന് സഭ വിഭജിക്കപ്പെട്ടു. ക്രൈസ്തവ ലോകത്തു സംഭവിച്ച വിഭജനത്തിന്റെ പശ്ചാത്തലത്തിൽ ഫാ. വി. സി. സാമുവൽ The Council of Chalcedon Re-examined എന്ന പഠനത്തിലൂടെ അനുരഞ്ജനത്തിന്റേതായ ഒരു ക്രിസ്തുവിജ്ഞാനീയം വികസിപ്പിക്കുകയും കൽക്കദൂൻ അനുകൂലികളായ റോമൻ കത്തോലിക്കാ, ഗ്രീക്ക് ഓർത്തഡോക്സ് തുടങ്ങിയ ഇരുസ്വഭാവവാദികളെയും കൽക്കദൂന്യേതരരായ കോപ്റ്റിക്, അന്ത്യോഖ്യ, അർമ്മേനിയ, ഇത്യോപ്യ, ഇന്ത്യ തുടങ്ങിയ ഏകസ്വഭാവ വാദികളെയും ഒരേ വേദിയിൽ കൊണ്ടുവരികയും ചെയ്തു. അതിനാൽ അച്ചന്റെ കൽക്കദൂൻ പഠനം സഭകളുടെ ഐക്യത്തിനു ഒരു മാർഗ്ഗരേഖയാണ്. ഓറിയന്റൽ ഓർത്തഡോക്സ് വേദശാസ്ത്രം ബൈസന്റയിൽ റോമൻ സഭകളെക്കൊണ്ട് അംഗീകരിപ്പിക്കുക മാത്രമല്ല ബൈസന്റയിൻ റോമൻ വേദശാസ്ത്രത്തെ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്ക് അച്ചൻ വ്യാഖ്യാനിച്ചുകൊടുക്കുകയും ചെയ്തു. പൗരസ്ത്യ കൽക്കദൂന്യരുമായി കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി ശരിയായ ഒരു ധാരണ ഉണ്ടാക്കാനും അച്ചൻ മുൻകൈ എടുത്തു.

പാശ്ചാത്യരേക്കാൾ കൂടുതലായി കൽക്കദൂൻ സുന്നഹദോസിനെ ഉറപ്പിക്കാൻ പൗരസ്ത്യ കൽക്കദൂന്യർ ബദ്ധപ്പെട്ടിട്ടുള്ളതായി വി. സി. സാമുവൽ അച്ചൻ മനസ്സിലാക്കിയിട്ടുള്ളതിനാൽ അദ്ദേഹത്തിന്റെ കൽക്കദൂൻ പഠനം അവരുമായി പുതിയൊരു ധാരണയും സൃഷ്ടിക്കുന്നുണ്ട്. അച്ചന്റെ കൽക്കദൂൻ പഠനത്തെ അമാനുഷികമായ ഒരു യത്നം എന്നു വിശേഷിപ്പിക്കണം. ഗ്രീക്ക് പോലെയുള്ള ഭാഷകൾ മാത്രമല്ല ചരിത്രവും വേദശാസ്ത്രവും ദൈവശാസ്ത്രവും പഠിച്ച് പാണ്ഡിത്യം ആർജിച്ചതിന്റെ ഒരു ഫലമാണ് വി. സി. സാമുവൽ അച്ചന്റെ കൽക്കദൂൻ പഠനം. പതിനഞ്ച് നൂറ്റാണ്ടുകൾ കടന്നുചെന്ന്

കൽക്കദൂനിന്റെ നെല്ലും പതിരും കണ്ടെത്തിയതു കൊണ്ടാണ് അച്ചന്റെ യത്നത്തെ അമാനുഷികം എന്ന് വിശേഷിപ്പിക്കുന്നത്.

'സ്വാനുഭവവേദിയിൽ' എന്ന ആത്മകഥയിൽ താനെഴുതിയ കൃതികളെ പ്പറ്റിയൊന്നും ഫാ. വി. സി. സാമുവൽ പരാമർശിക്കുന്നില്ല. പുസ്തകരൂപത്തിൽ വെളിച്ചം കാണാത്ത നൂറിലധികം പ്രബന്ധങ്ങൾ അച്ചൻ എഴുതിയിട്ടുണ്ട്. അച്ചൻ ആദ്യം പ്രസിദ്ധീകരിച്ച പുസ്തകം പെന്തക്കോസ്തി മുതൽ ജനനപെരുന്നാൾ വരെയുള്ള ആരാധനകളുടെ പദ്യഭാഗങ്ങളുടെ സ്വതന്ത്ര വിവർത്തനമാണ് (1942). തുടർന്ന് അദ്ദേഹം സുറിയാനിയിൽ നിന്നു വിശുദ്ധ കുർബ്ബാന തക്സാ വിവർത്തനം ചെയ്തു (1942). പീഡാനുഭവ ആഴ്ചയിലെ പ്രാർത്ഥനകൾ വിവർത്തനം ചെയ്തതു എത്യോപ്യയിൽ ജോലി ചെയ്യുമ്പോഴായിരുന്നു (1975). മലയാളത്തിൽ എഴുതിയ പുസ്തകങ്ങൾ യേശുക്രിസ്തു ആര് (1967), ഇത് ഒരു ഇന്ത്യൻ സഭയോ (1975), മലങ്കരസഭയുടെ അന്ത്യോഖ്യൻ ബന്ധം (1982), സഭ വളരുന്നു (1984), ആധുനിക ഭാരത സഭ (1987), അപ്പോസ്തോല പ്രവർത്തികൾ: ഒരു വ്യാഖ്യാനം (1989), മാർ ദീവന്നാസ്യോസ് നാലാമൻ (1993), സ്വാനുഭവവേദിയിൽ (1995), മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ (1997), ആരാധനാ വിജ്ഞാനീയം (2004) എന്നിവയാണ്.

ഇംഗ്ലീഷിൽ എഴുതിയ പുസ്തകങ്ങൾ Ramakrishna Movement - the world mission of Hinduism (1959), Conference of the Oriental Orthodox Churches (1965), The Council of Chalcedon Re-examined: A Historical Theological Survey (1977), Wedding ceremony according to the order of the Malankara Orthodox Church (1980), An Orthodox Catechism on the faith and life of the church (1983), Truth Triumphs (1986) എന്നിവയാണ്. വെളിച്ചം കാണാനുള്ള പ്രബന്ധങ്ങൾ സമാഹരിച്ചാൽ അമ്പതിലധികം പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ കഴിയും. ഫാ. വി. സി. സാമുവലിന്റെ വൈജ്ഞാനിക ജീവിതത്തിലേക്കു കടന്നുചെല്ലാൻ ഈ ആത്മകഥ ഒരു ഒറ്റയടിപ്പാതയാകുമെന്നു ഞാൻ കരുതുന്നു.





## എം.ബി.സി.യിൽ മൈക്രോവേവ് അധിഷ്ഠിത മാലിന്യനിർമ്മാർജ്ജന പദ്ധതി

കോട്ടയം: പ്രശസ്ത അന്വേഷകനും Flic Microwave Pvt. Ltd. ഡയറക്ടറുമായ സുഗുമാർ പ്രധാനൻ ദേവലോകം അരമന സന്ദർശിച്ച്, എം.ബി.സി. യുമായി ചേർന്ന് നടപ്പാക്കാനിരിക്കുന്ന Microwave Enhanced Waste Management System എന്ന ഗവേഷണ പദ്ധതിയെക്കുറിച്ച് ചർച്ച നടത്തി.

പദ്ധതിയുടെ മുഴുവൻ ചെലവും Flic Microwave Pvt. Ltd. വഹിക്കുന്നതായിരിക്കും. പദ്ധതിയുടെ മൊത്തച്ചെലവ് 60 ലക്ഷം രൂപയാണ്. കൂടാതെ അടുത്ത രണ്ട് വർഷത്തിനുള്ളിൽ ഈ പദ്ധതിയുമായി സഹകരിക്കുന്ന വിദ്യാർത്ഥികൾക്കായി 10 ലക്ഷം രൂപയുടെ സാമ്പത്തിക സഹായവും സംരംഭകരുടെ ഭാഗത്ത് നിന്ന് ലഭ്യമാകും. ഇലക്ട്രോണിക്സ്, ഇലക്ട്രിക്കൽസ് , മെക്കാനിക്കൽ എഞ്ചിനിയറിംഗ് വകുപ്പുകൾ സംയുക്തമായി ഈ പ്രോജക്ടിൽ പങ്കാളികളായിരിക്കും.



**ചെന്നൈയിലെ Nada institute of music therapy യിൽ നിന്നും സംഗീത ചികിത്സയിൽ പി.ജി. ഡിപ്ലോമാ കരസ്ഥമാക്കി ഇന്ത്യൻ അസോസിയേഷൻ ഓഫ് മ്യൂസിക് തെറാപ്പിയിൽ (IAMT) അംഗമായ ഫാ. ലിജോ തൂക്കനാൽ.**




**സൗ?ഹൃദം ഊട്ടിയുറപ്പിച്ച് മഹാരാഷ്ട്ര ഗവർണർ. മെയ് 4-നു മലങ്കര സഭാ ആസ്ഥാനത്ത് പരിശുദ്ധ കാതോലിക്കാബാവായുമായി കൂടിക്കാഴ്ച്ച നടത്തിയ സി. പി. രാധാകൃഷ്ണൻ വീണ്ടും അതിഥിയായി എത്തിയത് സഭയുടെ വലിയ ദൗത്യത്തിനൊപ്പം കൈകോർക്കാൻ. ഡ്രക്സിറ്റ് ലഹരി വിരുദ്ധ ഉച്ചകോടി ഉദ്ഘാടനം ചെയ്ത് മടങ്ങുമ്പോൾ ആ സൗഹൃദം ഒരിക്കൽക്കൂടി പുതുക്കപ്പെട്ടു.**

## പുസ്തകം




**Translation of the first travelogue in malayalam, 'Oorslem Yatravivaranam', written by Parumala Thirumeni. New edition is published by MOC Publcations, Kottayam.**

# സപ്തതി നിറവിൽ ഡോ. ജോസഫ് മാർ ദിവന്നാസിയോസ്

ആത്മീയ ആചാര്യൻ, പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ വിദ്യാർഥികളുടെ പ്രിയപ്പെട്ട സുവോളജി അധ്യാപകൻ, മനുഷ്യരെ പോലെ പരിസ്ഥിതിയെയും സ്നേഹിക്കുന്ന മഹാ ഇടയൻ... ഇങ്ങനെ ഒട്ടേറെ വിശേഷണങ്ങൾക്ക് ഉടമയായ മലങ്കര ഓർത്തഡോക്സ് സഭ കൊല്ലം ഭദ്രാസനാധിപൻ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് സപ്തതി നിറവിലാണ്. പരുമല തിരുമേനിയുടെ ജന്മദിനത്തിൽ തന്നെയാണ് മാർ ദിവന്നാസിയോസിന്റെ ജനനം. അതുകൊണ്ട് തന്നെ പരുമല പള്ളിയിൽ എത്തി കുർബാന അർപ്പിച്ചും ധൂപപ്രാർഥന നടത്തിയുമാണ് ഓരോ ജന്മദിനവും ആഘോഷിക്കുന്നത്.

തിരുവല്ല വളഞ്ഞവട്ടം തേക്കിൻ കണ്ടത്തിൽ ടി. വി. മത്തായി–ഏലിയാമ്മ ദമ്പതികളുടെ മകൻ 15–ാം വയസ്സിൽ സ്വന്തം ഇഷ്ടപ്രകാരമാണ് പത്തനാപുരം മൗണ്ട് താബോർ ദയറയിലെ അന്തേവാസിയായത്. മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദത്തിലും ബിരുദാനന്തര ബിരുദത്തിലും റാങ്കും ഗോൾഡ് മെഡലും നേടിയാണ് വിജയം. പത്തനാപുരം കോളജിലെ അധ്യാപനത്തിനിടെ കേരള സർവകലാശാലയിൽ നിന്ന് പിഎച്ച്ഡി നേടി. ആത്മീയത കേവലം പള്ളികളിൽ ഒതുങ്ങി നിൽക്കുന്നില്ലെന്നും സമൂഹ ത്തെ കുറിച്ചും പരിസ്ഥിതിയെ കുറിച്ചുമുള്ള കാഴ്ചപ്പാടും ആത്മീയതയുടെ ഭാവമാണെ ന്നും ഡോ. ജോസഫ് മാർ ദിവന്നാസിയോസ് പറയുന്നു.

**സഭയുടെ ഇക്കോളജിക്കൽ കമ്മിഷൻ അധ്യക്ഷൻ എന്ന നിലയിൽ പരിസ്ഥിതിയിലെ മാറ്റങ്ങളെ എങ്ങനെയാണ് കാണുന്നത്?**

മനുഷ്യകേന്ദ്രീകൃതമാണ് പരിസ്ഥിതി. മനുഷ്യൻ ഭൂമിയെ കാലാകാലങ്ങളിൽ ചൂഷണം ചെയ്തതിന്റെ പരിണിത ഫലമാണ് ഇപ്പോഴത്തെ തലമുറ അനുഭവിച്ചു കൊണ്ടിരിക്കുന്നത്. ചൂഷണത്തിലൂടെ പരിസ്ഥിതി നാശത്തിന്റെ വക്കിലാണ്. പ്രകൃതിയോടുള്ള മനുഷ്യരുടെ മനോഭാവത്തിൽ മാറ്റം വരണം. അതിലേക്കുള്ള ബോധവൽക്കരണം ഉൾപ്പെടെയുള്ള പരിപാടികൾ നടക്കുന്നുണ്ട്. നാഗ്പൂർ സെമിനാരിയിൽ ഗ്രീൻ തിയോളജിയിൽ ക്ലാസുകളും എടുക്കുന്നുണ്ട്.

**വിശ്വാസി സമൂഹത്തെ എങ്ങനെയാണ് വിലയിരുത്തുന്നത്?**

സഭയ്ക്ക് അകത്ത് ദൈവത്തെ ആശ്രയിച്ചു പോകുന്നവരുടെ തലമുറയാണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. ദൈവത്തിൽ ആശ്രയിച്ച് എത്തുന്ന വിശ്വാസി സമൂഹത്തിന്റെ ആത്മീയ പ്രോത്സാഹനമാണ് ദൗത്യം. എല്ലാവർക്കും ശാന്തിയും സമാധാനവും ലഭ്യമാകുന്ന തരത്തിലേക്കു പ്രവർത്തനം വേണം. ആത്മീയത എന്നാൽ ദൈവത്തോടു മാത്രമുള്ള ബന്ധമല്ല, മനുഷ്യർ തമ്മിലുള്ള വിശ്വാസവും ബന്ധങ്ങളിലെ ഊഷ്മളതയും കാത്തു സൂക്ഷി ക്കുക എന്നതും അർഥമാക്കുന്നു.

**യുവ തലമുറയെക്കുറിച്ച്?**

തിന്മകളുടെ സംസ്ക്കാരവൽക്കരണത്തിനു പിന്നാലെയാണ് ഇന്നത്തെ യുവതലമുറ പായുന്നത്. മദ്യവും ലഹരി മരുന്ന് ഉപയോഗവും ഒറ്റപ്പെട്ട സംഭവങ്ങളായിരുന്നു. ഇന്നു സംസ്കാരത്തിന്റെ ഭാഗമായി. ആഹാരം, വസ്ത്രധാരണം, മനോഭാവം ഉൾപ്പെടെ എല്ലാ മേഖലകളി ലും തിന്മയുടെ ഭാവം യുവതല മുറയെ ബാധിക്കുന്നുണ്ട്. കഠി നാധ്വാനം ചെയ്തു പഠിക്കുന്ന കുട്ടികൾക്ക് ഇന്ത്യയിൽ ഇന്നും അവസരങ്ങളുണ്ടെങ്കിലും നമ്മുടെ കുട്ടികളുടെ സ്വപ്നം പന്ത്രണ്ടാം ക്ലാസ് കഴിഞ്ഞ് ‘പറക്കുക’ എന്നതു മാത്രമാണ്. വിദേശത്തു പഠിക്കുന്നതിനെയോ ജോലി ചെയ്യുന്നതിനെയോ എതിർക്കുന്നില്ല. കുട്ടികൾ നന്നായി പഠിച്ച് വലിയ സമ്പന്നരായി ആകുമെന്നും കുടുംബത്തെ നോക്കുമെന്നുമൊക്കെയാണ് മാതാപിതാക്കളുടെ പ്രതീക്ഷ. പക്ഷേ, പ്രായോഗികമായി അതു നടക്കുന്നില്ലെന്നാണ് എന്റെ വിലയിരുത്തൽ.

**മൂല്യങ്ങൾ ഉൾപ്പെടുത്തി സൺഡേസ്കൂൾ പാഠ്യപദ്ധതിയിൽ മാറ്റം വരുത്തുമോ?**



സഭയുടെ സൺഡേസ്കൂളിന്റെ പ്രസിഡന്റ് എന്ന നിലയ്ക്ക് പാഠ്യപദ്ധതി പരിഷ്ക്കരിക്കുമ്പോൾ മൂല്യങ്ങളെ കുറിച്ചുള്ള ഭാഗങ്ങൾ കൂടി ഉൾപ്പെടുത്തണമെന്ന് ആഗ്രഹമുണ്ട്. സാംസ്കാരിക, ധാർമിക, ജീവിത മൂല്യങ്ങൾ ഇന്നത്തെ കുട്ടികൾക്ക് കിട്ടുന്നില്ല എന്നതാണ് ഖേദകരമായ സത്യം പ്രായോഗികമായ മൂല്യങ്ങളെ കുറിച്ചുള്ള ഭാഗങ്ങൾ കൂടി പാഠ്യപദ്ധതിയുടെ ഭാഗമാക്കണമെന്നും ചിന്തിക്കു ന്നുണ്ട്. ആത്മീയ, സാംസ്കാരിക പ്രതിരോധം ശേഷി വിക സിപ്പിച്ചെടുക്കണം. എങ്ങനെ ആരോഗ്യകരമായ ജീവിതം നയിക്കണം എന്നതിനെ കുറിച്ച് കുട്ടികൾക്ക് അറിയില്ല.

**ഭാവി ആഗ്രഹങ്ങൾ എന്തെല്ലാമാണ്?**

15–ാം വയസ്സു മുതൽ സന്യാസി സമൂഹത്തിനൊപ്പമായതുകൊണ്ട് ധ്യാനവും ആത്മീയ പ്രഭാഷണങ്ങളും നടത്താൻ എന്നും താൽപര്യമുണ്ട്. കൂടാതെ, പരിസ്ഥിതി പ്രവർത്തനങ്ങളിൽ കൂടുതൽ സജീവമാകണം എന്നും ആഗ്രഹമുണ്ട്.

കൊല്ലം ഭദ്രാസനത്തിന്റെ ശതോത്തര സുവർണ ജൂബിലി ആഘോഷത്തിന്റെ ഭാഗമായി മൂന്ന് പദ്ധതികളാണ് ആലോചിക്കുന്നത്. കൊല്ലത്ത് വന്നു ജോലി ചെയ്യുന്നവർക്കായി താമസസൗകര്യം ഒരുക്കുക. അതിൽ നിന്നു ലഭിക്കുന്ന വരുമാനം സാമൂഹികക്ഷേമ പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കും. ആധ്യാത്മിക സംഘടനകൾക്കായി ഒരു ഓഫിസ് കെട്ടിടം നിർമിക്കുക എന്നതാണ് രണ്ടാമത്തെ പരിപാടി. സാമൂഹികക്ഷേമ പദ്ധതിയുടെ ഭാഗമായി കാൻസർ രോഗികൾക്ക് സാമ്പത്തിക സഹായം നൽകുക എന്നതും ലക്ഷ്യമിടുന്നുണ്ട്.



# മേരബ്



## സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)

ഇസ്രായേലിലെ ആദ്യത്തെ രാജാവായ ശൗൽ രാജാവിന്റെ മൂത്ത മകളായിരുന്നു മേരബ്. ബൈബിളിൽ വളരെ ചുരുക്കമായിട്ടേ അവളേപ്പറ്റി പരാമർശിച്ചിട്ടുള്ളുവെങ്കിലും, അനുസരണത്തോടും വിനയത്തോടും കൂടി ജീവിച്ച ഒരു സ്ത്രീയായാണ് അവളെ തിരുവചനം നമുക്ക് കാണിച്ചുതരുന്നത്.

വെല്ലുവിളികൾ നിറഞ്ഞതായിരുന്നു മേരബിന്റെ ജീവിതം. ഫെലിസ്ത്യ പോലുള്ള അയൽരാജ്യങ്ങളുമായി ഇസ്രായേൽ നിരന്തരം യുദ്ധം ചെയ്തിരുന്ന ഒരു കാലത്താണ് അവൾ ജീവിച്ചത്. ശത്രുക്കളെക്കുറിച്ചുള്ള ഭയം, അധികാരം നഷ്ടപ്പെടുമോ എന്ന ഭയം, അജ്ഞാതരെക്കുറിച്ചുള്ള ഭയം എന്നിങ്ങനെ നിരവധി ആശങ്കകൾ ദേശത്ത് ഉണ്ടായിരുന്നു. ശൗൽ ഭരിക്കുമ്പോൾ തന്നെ ദൈവം ദാവീദിനെ അടുത്ത രാജാവായി തിരഞ്ഞെടുത്തതിനാൽ, രാഷ്ട്രീയ മാറ്റത്തിന്റെ ഒരു കാലഘട്ടം കൂടിയായിരുന്നു അത്.

മേരബിന്റെ പിതാവായ ശൗൽ രാജാവ് അരക്ഷിതാവസ്ഥയും അസൂയയും കൊണ്ട് വളരെയധികം പോരാടി. ഇസ്രായേലിന്റെ ആദ്യത്തെ രാജാവായിരുന്നെങ്കിലും, കാലം കടന്നുപോകുന്തോറും, ദൈവത്തിൽ വിശ്വസിച്ച് ആത്മവിശ്വാസത്തോടെ നയിക്കുന്നതിനുപകരം, ഭയം അവന്റെ ഹൃദയത്തെ നിയന്ത്രിക്കാൻ അനുവദിച്ചു. ഗോലിയാത്തിനെ കൊന്നതിലൂടെ പ്രശസ്തനായ യുവാവായ ദാവീദിനോട് അവൻ എങ്ങനെ പെരുമാറി എന്നതാണ് അവന്റെ ഭയത്തിന്റെ ഏറ്റവും വലിയ അടയാളങ്ങളിലൊന്ന്. ദാവീദ് ജനങ്ങൾക്കിടയിൽ പ്രശസ്തനാകുകയും യുദ്ധങ്ങളിൽ വിജയിക്കാൻ തുടങ്ങുകയും ചെയ്തപ്പോൾ, ശൗൽ അസൂയപ്പെട്ടു. ദാവീദ് തന്നോട് വിശ്വസ്തനും ആദരവുള്ളവനുമായിരുന്നു എന്ന വസ്തുത ഉണ്ടായിരുന്നിട്ടും, തന്റെ സിംഹാസനത്തിന് ഭീഷണിയായി അവൻ ദാവീദിനെ കണ്ടു.

ശൗലിന്റെ അസൂയയും ഭയവും പല തെറ്റായ തീരുമാനങ്ങളിലേക്കും നയിച്ചു. ശക്തനും വിശ്വസ്തനുമായ ഒരു രാജാവാകുന്നതിനുപകരം, അവൻ അസ്വസ്ഥനും കോപാകുലനുമായ ഒരു മനുഷ്യനായി മാറി, സ്വന്തം കുട്ടികളേയും തന്റെ ചുറ്റുമുള്ള ആളുകളേയും വേദനിപ്പിച്ചു. ശൗലിന്റെ മകളായ മേരബ് ഈ ഭയത്തിനും അസ്ഥിരതയ്ക്കും ഇടയിലാണ് ജീവിച്ചത്. അവളുടെ പിതാവിന്റെ അസ്വസ്ഥമായ ഹൃദയം അവളുടെ ഭാവിയെ ബാധിച്ചു. ഉദാഹരണത്തിന്, അവളെ ദാവീദിന് വിവാഹ വാഗ്ദാനം ചെയ്തു, പക്ഷേ രാഷ്ട്രീയ കാരണങ്ങളാൽ ശൗൽ അവളെ മറ്റൊരു പുരുഷന് നൽകി.

ഇതെല്ലാം കാണുമ്പോൾ, ആശയക്കുഴപ്പം, വൈകാരിക വേദന, ഒരു പ്രക്ഷുബ്ധനായ രാജാവിന്റെ മകളായിരിക്കുന്നതിന്റെ ഭാരം എന്നിവയാൽ നിറഞ്ഞ ഒരു ലോകത്തിൽ മേരബിന് ജീവിക്കേണ്ടിവന്നു. എന്നിരുന്നാലും, അവൾ ഈ ബുദ്ധിമുട്ടുകൾ നിശബ്ദമായും മാന്യമായും കൈകാര്യം ചെയ്തുവെന്ന് ബൈബിൾ കാണിക്കുന്നു.

മേരബിന്റെ ജീവിതം ത്യാഗത്തിന്റെയും മാന്യതയുടെയും ശക്തമായ ഒരു തെളിവാണ്. അവളുടെ പിതാവിന്റെ പദ്ധതികളിൽ അവഗണിക്കപ്പെടുകയും ഒരു ഉപകരണമായി ഉപയോഗിക്കപ്പെടുകയും ചെയ്തിട്ടും, മേരബ് ജീവിതത്തിലുടനീളം, പ്രയാസകരമായ സാഹചര്യങ്ങളിൽ പോലും, വലിയ ശക്തിയും ബഹുമാനവും പ്രകടിപ്പിച്ചു. പിതാവ് തന്റെ രാഷ്ട്രീയ പദ്ധതികളുടെ ഭാഗമായി അവളെ ഉപയോഗിച്ചപ്പോൾ അവൾ വഴക്കിടുകയോ കോപത്തോടെ സംസാരിക്കുകയോ ചെയ്തില്ല. പകരം, അവൾ നിശബ്ദമായും അന്തസ്സോടെയും അവളുടെ പങ്ക് സ്വീകരിച്ചു. അവൾ ഒരു രാജകുമാരിയായിരുന്നിട്ടും, മേരബ് അഹങ്കാരത്തോടെ പെരുമാറിയില്ല. അവൾ ദയയോടെയും ആത്മനിയന്ത്രണത്തോടെയും പ്രവർത്തിച്ചു. അവൾ രാജകുടുംബത്തിന്റെ ഭാഗമായിരുന്നിട്ടും, താൻ മറ്റുള്ളവരെക്കാൾ മികച്ചവളാണെന്ന് അവൾ കരുതിയില്ല. അവളുടെ ശക്തി സ്ഥിരവും വ്യക്തവുമായിരുന്നു. ഒരു മകൾ, ഭാര്യ, അമ്മ എന്നീ നിലകളിൽ അവൾ തന്റെ കടമകളിൽ വിശ്വസ്തയായി തുടർന്നു, മറ്റുള്ളവരെ ദ്രോഹിക്കാൻ ഒരിക്കലും തന്റെ സ്ഥാനം ഉപയോഗിച്ചില്ല. പുരാതന കാലത്ത് നിരവധി സ്ത്രീകൾ നേരിട്ട വെല്ലുവിളികളെ അവളുടെ ജീവിതം പ്രതിഫലിപ്പിക്കുന്നു.

### 1. നിശബ്ദതയിൽ ശക്തിയും കഷ്ടപ്പാടുകളിൽ മാന്യതയും

സ്വഭാവത്തിൽ നിന്നുണ്ടായ ശക്തിയോടെ നിശബ്ദമായി തന്റെ ഭാരങ്ങൾ വഹിച്ചവളാണ് മേരബ്.

ഗോലിയാത്തിനെ പരാജയപ്പെടുത്തിയ ധീര യുവാവായ ദാവീദിന്, ശൗൽ രാജാവിനോടുള്ള വിശ്വസ്തതയ്ക്കും ധൈര്യത്തിനും പ്രതിഫലമായി അവളെ വാഗ്ദാനം ചെയ്തു. ആ സമയത്ത്, അത്തരമൊരു വാഗ്ദാനം പ്രണയത്തിന്റെയോ വിവാഹത്തിന്റെയോ മാത്രം കാര്യമായിരുന്നില്ല. അത് സാമൂഹികവും രാഷ്ട്രീയവുമായ പ്രാധാന്യമുള്ള ഒരു ഗൗരവമേറിയ രാജകീയ പ്രതിബദ്ധതയായിരുന്നു. എന്നിരുന്നാലും, ദാവീദിനോടുള്ള ശൗലിന്റെ അസൂയ ശക്തമായി. ദാവീദിന്റെ പ്രശസ്തിയും വിജയവും ശൗൽ ഭയപ്പെട്ടു, ഇത് അവനെ അരക്ഷിതാവസ്ഥയിലൂടെ പ്രവർത്തിക്കാൻ പ്രേരിപ്പിച്ചു. തന്റെ വാഗ്ദാനത്തെ മാനിക്കുന്നതിനു പകരം, ശൗൽ മേരബിനെ മെഹോലാത്യനായ അദ്രിയേലിനു നൽകി. ഇത് വെറുമൊരു വ്യക്തിപരമായ വഞ്ചനയല്ല – അതൊരു രാഷ്ട്രീയ തന്ത്രമായിരുന്നു. അവളുടെ വികാരങ്ങളെയോ ഭാവിയെയോ അവഗണിച്ചുകൊണ്ട് സ്വന്തം താൽപ്പര്യങ്ങൾ നിറവേറ്റാൻ ശൗൽ മേരബിനെ ഒരു പണയക്കാരിയായി ഉപയോഗിച്ചു.

മേരാബിനെ സംബന്ധിച്ചിടത്തോളം ഇത് ആഴത്തിലുള്ള പോരാട്ടമായിരുന്നു.

ഒരു രാജകുടുംബത്തിലെ ഒരു സ്ത്രീ എന്ന നിലയിൽ, മറ്റുള്ളവരുടെ, പ്രത്യേകിച്ച് അവളുടെ പിതാവിന്റെ തീരുമാനങ്ങളാൽ അവളുടെ ജീവിതം രൂപപ്പെട്ടു. സ്വന്തം പാതയിൽ അവൾക്ക് കാര്യമായ നിയന്ത്രണമില്ലായിരുന്നു. എന്നിരുന്നാലും, ബൈബിൾ അവളുടെ പ്രതിഷേധമോ മത്സരമോ രേഖപ്പെടുത്തുന്നില്ല. അവളുടെ നിശബ്ദ സഹിഷ്ണുത, അനീതിയും നഷ്ടവും നേരിടുമ്പോൾ അവൾ വഹിച്ച ആന്തരിക ശക്തിയെ കാണിക്കുന്നു. ബൈബിൾ ഒരിക്കലും അവളെ പരാതിപ്പെടുന്നതോ, മത്സരിക്കുന്നതോ, പ്രതികാരം ചെയ്യുന്നതോ ആയി രേഖപ്പെടുത്തിയിട്ടില്ല.

മേരബിന്റെ ഏറ്റവും ശക്തമായ ഗുണങ്ങളിലൊന്ന് കഷ്ടപ്പാടുകളിലെ അവളുടെ നിശബ്ദയായിരുന്നു. അവൾ പ്രതീക്ഷിച്ചതിൽ നിന്ന് വ്യത്യസ്തമായ ഒരു ജീവിതം അവൾ നിശബ്ദമായി സ്വീകരിച്ചു.

അവളുടെ പിതാവ് ആഗ്രഹിച്ചത് ചെയ്യാൻ അവൾ തന്റെ വ്യക്തിപരമായ വികാരങ്ങളും ആഗ്രഹങ്ങളും ത്യജിച്ചു. ഈ നിശബ്ദത ബലഹീനതയല്ല - അത് ശക്തിയായിരുന്നു. പകരം ഒന്നും ആവശ്യപ്പെടാതെ അവൾ പലതും ഉപേക്ഷിച്ചു.

മേരബിന്റെ നിശബ്ദ ത്യാഗം നമ്മെ ഓർമ്മിപ്പിക്കുന്നത് ചിലപ്പോൾ നമ്മൾ മറ്റുള്ളവരുടെ നിമിത്തം എന്തെങ്കിലും ഉപേക്ഷിക്കുമ്പോൾ, ഒരു രംഗം സൃഷ്ടിക്കാതെ തന്നെ സ്നേഹവും ശക്തിയും ഏറ്റവും നന്നായി കാണിക്കാം എന്നാണ്.

ചിലപ്പോൾ ഏറ്റവും വലിയ ത്യാഗങ്ങൾ നിശബ്ദതയിലാണ് ചെയ്യുന്നതെന്ന് മേരബ് നമ്മെ പഠിപ്പിക്കുന്നു. മറ്റുള്ളവരുടെ നന്മയ്ക്കായി നമ്മൾ എന്തെങ്കിലും ഉപേക്ഷിക്കുമ്പോൾ - കോപമില്ലാതെ, ഒരു രംഗം സൃഷ്ടിക്കാതെ - അത് ആഴത്തിലുള്ള സ്നേഹത്തിന്റെ പ്രവൃത്തിയാക്കാം. മാന്യതയോടെ സഹിക്കാൻ തിരഞ്ഞെടുക്കുന്ന ശാന്തമായ ഹൃദയത്തിൽ നിന്നാണ് പലപ്പോഴും ശക്തി വരുന്നതെന്ന് മേരബിന്റെ നിശബ്ദ പ്രവർത്തനങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

അവളുടെ മൗനം അവൾക്ക് വികാരങ്ങളില്ലാത്തതുകൊണ്ടല്ല; ആത്മനിയന്ത്രണവും അവളുടെ പങ്കിനെ അംഗീകരിക്കുന്നതും, അന്തസ്സോടെ വേദന സഹിക്കാനുള്ള ഒരു തിരഞ്ഞെടുപ്പായിരുന്നു അത്.

മേരബിന്റെ ശക്തി ഒരു സിംഹാസനത്തിൽ നിന്നോ, വാളിൽ നിന്നോ, അധികാര സ്ഥാനത്ത് നിന്നോ വന്നതല്ല. അവളുടെ സാഹചര്യം മാറ്റാൻ അവൾക്ക് ശക്തിയില്ലായിരുന്നു. പകരം, അവളുടെ ശക്തി ഉള്ളിൽ നിന്നാണ് വന്നത് - അവളുടെ മൂല്യങ്ങൾ, വളർത്തൽ, വിനയം, കുടുംബത്തോടും വിശ്വാസത്തോടുമുള്ള ആഴമായ ബഹുമാനം എന്നിവയിൽ നിന്നാണ്. കാര്യങ്ങൾ നീതിപൂർവ്വമല്ലാതിരുന്നപ്പോഴും ദൈവത്തിൽ ആശ്രയിച്ചുകൊണ്ട്, തന്റെ ജീവിത പാത സ്വീകരിക്കുന്നതിൽ അവൾ വിശ്വസ്തതയും ക്ഷമയും ധൈര്യവും കാണിച്ചു.

അവളുടെ കഥയിലെ മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തമായി - (തന്റെ രാജകീയ അധികാരം സ്വാർത്ഥതയോടെ ഉപയോഗിച്ച ശൗൽ) അല്ലെങ്കിൽ (വിജയത്തിലൂടെ അധികാരത്തിലെത്തിയ ദാവീദ്) പോലെ - മേരബിന് ദൃശ്യമായ സ്വാധീനമോ നിയന്ത്രണമോ ഉണ്ടായിരുന്നില്ല. എന്നിട്ടും അവളുടെ ധാർമ്മിക ശക്തി വേറിട്ടുനിൽക്കുന്നു. യഥാർത്ഥ ശക്തി എല്ലായ്പ്പോഴും സ്ഥാനത്തു നിന്നോ നിയന്ത്രണത്തിൽ നിന്നോ അല്ല, മറിച്ച് ഹൃദയത്തിന്റെ സ്വഭാവത്തിൽ നിന്നാണ് വരുന്നതെന്ന് അവൾ നമ്മെ പഠിപ്പിക്കുന്നു - ഒരാൾ വേദന, നഷ്ടം, അനീതി എന്നിവയെ കൃപയോടെ എങ്ങനെ കൈകാര്യം ചെയ്യുന്നു.

ചുരുക്കത്തിൽ, ശാന്തമായ സഹിഷ്ണുത, ആന്തരിക അന്തസ്സ്, വിശ്വസ്ത സ്വഭാവം എന്നിവ പൊതുജന പ്രശംസയെക്കാളും ഭൗമിക ശക്തിയെക്കാളും ശക്തമാണെന്ന് മേരബിന്റെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു.

**2. പിതാവിനോടുള്ള അനുസരണം**

മേരബ് തന്റെ പിതാവായ ശൗൽ രാജാവിനെ അനുസരിച്ച ഒരു മകളായിരുന്നു. 1 ശമുവേൽ 18-ൽ, ഗോലിയാത്തിനെ കൊന്ന ധീരനായ യുവാവായ ദാവീദിന് മേരബിനെ നൽകുമെന്ന് ശൗൽ വാഗ്ദാനം ചെയ്തു. എന്നാൽ സമയമായപ്പോൾ, ശൗൽ അവളെ മറ്റൊരു പുരുഷനായ അദ്രിയേലിന് നൽകി. ഇത് അന്യായമായി തോന്നിയാലും, മേരാബ് മത്സരിക്കുകയോ തിരിച്ചടിക്കുകയോ ചെയ്തില്ല. അവൾ തന്റെ പിതാവിന്റെ തീരുമാനങ്ങളെ വിശ്വസിച്ചു. ഇത് അവൾ എത്ര അനുസരണയുള്ളവൾ ആയിരുന്നുവെന്ന് കാണിക്കുന്നു. അവൾ തന്റെ അവകാശങ്ങൾ ആവശ്യപ്പെടാനോ പരാതിപ്പെടാനോ ശ്രമിച്ചില്ല. അക്കാലത്ത്, പെൺമക്കൾക്ക് - പ്രത്യേകിച്ച് രാജകുടുംബങ്ങളിൽ - പലപ്പോഴും അവരുടെ പിതാക്കന്മാരുടെ ആഗ്രഹങ്ങൾ പാലിക്കേണ്ടിവന്നു. മേരബ് ശൗൽ തീരുമാനിച്ചത് നിശബ്ദമായി സ്വീകരിച്ചുകൊണ്ട് അവനോട് ബഹുമാനം കാണിച്ചു.

മേരബ് അനുസരിച്ചത് അവൾക്ക് വികാരങ്ങളില്ലാത്തതുകൊണ്ടല്ല, മറിച്ച് അവൾ തന്റെ പിതാവിനെ ബഹുമാനിക്കുകയും ദൈവത്തിന്റെ പദ്ധതിയിൽ വിശ്വസിക്കുകയും ചെയ്തതുകൊണ്ടാണ്. ജീവിതം ദുഷ്കരമായിരുന്നപ്പോൾ പോലും അവൾ പരാതിപ്പെടുകയോ മത്സരിക്കുകയോ ചെയ്തില്ല. ഒരു വാക്കുപോലും പറയാതെ തന്നെ അവൾ പിതാവിനെ ബഹുമാനിച്ചും, ഒരു മകൾ, ഭാര്യ, അമ്മ എന്നീ നിലകളിൽ തന്റെ ഉത്തരവാദിത്തങ്ങൾ നിറവേറ്റിയും ശരിയായത് ചെയ്തു. അവളുടെ വിശ്വാസവും സ്വഭാവവും ശക്തമാണെന്ന് ഇത് കാണിക്കുന്നു. എന്തെങ്കിലും തെളിയിക്കാൻ അവൾക്ക് ഉറക്കെ സംസാരിക്കുകയോ പ്രതിഷേധിക്കുകയോ ചെയ്യേണ്ടതില്ല. ദൈവത്തിന്റെ പദ്ധതി പിന്തുടരുന്നതിലും അവളിൽ നിന്ന് പ്രതീക്ഷിക്കുന്നത് ചെയ്യുന്നതിലും അവൾ യഥാർത്ഥത്തിൽ വിശ്വസിച്ചുവെന്ന് കാണിക്കാൻ അവളുടെ നിശബ്ദ അനുസരണവും വിശ്വസ്ത പ്രവൃത്തികളും പര്യാപ്തമായിരുന്നു. ഇത്തരത്തിലുള്ള അനുസരണം അവളുടെ കുടുംബത്തെ ബഹുമാനിക്കുകയും ദൈവത്തിന്റെ വഴികൾ പിന്തുടരുകയും ചെയ്ത ഒരു ഹൃദയത്തിൽ നിന്നാണ് വന്നത്.

അവളുടെ അനുസരണം നമ്മെ സന്തോഷിപ്പിക്കുന്നില്ലെങ്കിൽ പോലും, നമ്മുടെ മേൽ സ്ഥാപിച്ചിരിക്കുന്ന അധികാരത്തെ ബഹുമാനിക്കാൻ നമ്മെ പഠിപ്പിക്കുന്നു.

**3. കുടുംബത്തോടുള്ള കടമയും വിശ്വസ്തതയും**

മേരബിന്റെ ജീവിതം അവൾ തന്റെ കടമകൾ പാലിക്കുന്നതിൽ എത്രമാത്രം ശ്രദ്ധിച്ചിരുന്നുവെന്ന് കാണിക്കുന്നു. ശൗൽ രാജാവിന്റെ മകൾ എന്ന നിലയിൽ, മേരബ് തന്റെ കുടുംബത്തിന് ബഹുമാനം നൽകുന്ന രീതിയിൽ പെരുമാറണമെന്ന് പ്രതീക്ഷിച്ചിരുന്നു. അവൾ തന്റെ രാജകീയ സ്ഥാനം അഭിമാനത്തിനോ സ്വാർത്ഥ കാരണങ്ങൾക്കോ വേണ്ടി ഉപയോഗിച്ചില്ല. പകരം, അവൾ അന്തസ്സോടും കൃപയോടും കൂടി പ്രവർത്തിച്ചു, ഒരു ഭാര്യ എന്ന നിലയിൽ, അവൾ ഭർത്താവിനെ ബഹുമാനിക്കുകയും മക്കളെ നന്നായി വളർത്തുകയും ചെയ്തിരുന്നു. പരാതിയില്ലാതെയാണ് അവൾ ഇതെല്ലാം ചെയ്തിരുന്നത്.

പിന്നീട് അവൾ അഞ്ച് ആൺമക്കളുടെ അമ്മയായി. ഒരു അമ്മയെന്ന നിലയിൽ അവളുടെ കാലത്തെക്കുറിച്ച് ബൈബിൾ അധികം പറയുന്നില്ലെങ്കിലും, രാജകുടുംബത്തിൽ കുട്ടികളെ വളർത്തുന്നത് എളുപ്പമായിരുന്നില്ലെന്ന് അക്കാലത്തെ സംസ്കാരത്തിൽ നിന്ന് നമുക്കറിയാം. എന്നിരുന്നാലും, അവൾ സ്ഥിരതയും ഉത്തരവാദിത്തവും നിലനിർത്തി.

കടമ എപ്പോഴും കാണപ്പെടുക എന്നതല്ല, മറിച്ച് നമുക്ക് നൽകപ്പെട്ടതിൽ വിശ്വസ്തത പുലർത്തുക എന്നതാണെന്ന് മേരബ് നമ്മെ പഠിപ്പിക്കുന്നു.

മേരബ് ജീവിതകാലം മുഴുവൻ തന്റെ കുടുംബത്തോട് ആഴമായ വിശ്വസ്തത പുലർത്തി. അവൾ എപ്പോഴും തന്റെ പിതാവിനെ ബഹുമാനിക്കുകയും അവന്റെ തീരുമാനങ്ങൾ അവൾക്ക് ബുദ്ധിമുട്ടായിരുന്നപ്പോൾ പോലും അത് പാലിക്കുകയും ചെയ്തു.

ഉദാഹരണത്തിന്, ഗോലിയാത്തിനെ പരാജയപ്പെടുത്തിയ ധീരനായ യുവാവായ ദാവീദിനെ മേരബ് വിവാഹം കഴിക്കേണ്ടതായിരുന്നു. പകരം, അവളുടെ പിതാവായ ശൗൽ അവളെ മറ്റൊരു പുരുഷനായ അദ്രിയേലിന് വിവാഹം ചെയ്തുകൊടുത്തു. അതിൽ മേരബ് പരാതിപ്പെടുകയോ എതിർക്കുകയോ ചെയ്തില്ല. അവൾ തന്റെ പിതാവിന്റെ തിരഞ്ഞെടുപ്പ് അംഗീകരിച്ചു, കുടുംബത്തോടുള്ള അനുസരണയും വിശ്വസ്തതയും കാണിച്ചു.

ബൈബിൾ അവളുടെ വികാരങ്ങളെക്കുറിച്ച് കൂടുതലൊന്നും പറയുന്നില്ലെങ്കിലും, മേരബിന്റെ പ്രവൃത്തികൾ കാണിക്കുന്നത് അവൾ തന്റെ കുടുംബത്തിന്റെ ബഹുമാനവും ആഗ്രഹങ്ങളും സ്വന്തം ജീവിതത്തേക്കാൾ മുൻനിർത്തി എന്നാണ്. അവൾ പ്രതീക്ഷിച്ചതിലും വ്യത്യസ്തമായ ഒരു പാതയിലൂടെ ജീവിതം നയിച്ചപ്പോഴും അവൾ നിശബ്ദയും ശാന്തതയും ആദരവും പാലിച്ചു. ആ നിശബ്ദ വിശ്വസ്തത അവളുടെ സ്വഭാവത്തിന്റെയും കുടുംബത്തോടുള്ള സ്നേഹത്തിന്റെയും ശക്തമായ അടയാളമാണ്.

അസൂയ, യുദ്ധം, കോപം എന്നിവയാൽ പലപ്പോഴും കുടുംബങ്ങൾ തകർന്ന ഒരു ലോകത്ത്, മേരബ് വിശ്വസ്തയായി തുടർന്നു. അവൾ തന്റെ കുടുംബത്തിന്റെ സൽപ്പേര് കൃപയോടെ നിലനിർത്തി, ഒരു മകൾ എന്ന നിലയിലും പിന്നീട് ഒരു ഭാര്യ എന്ന നിലയിലും തന്റെ കടമ നിർവഹിച്ചു.

പ്രത്യേകിച്ച് ദുഷ്കരമായ സമയങ്ങളിൽ നമ്മുടെ കുടുംബങ്ങളോട് പ്രതിബദ്ധത പുലർത്തേണ്ടത് എത്ര പ്രധാനമാണെന്ന് അവളുടെ വിശ്വസ്തത നമ്മെ ഓർമ്മിപ്പിക്കുന്നു.

**4. എളിമയുള്ള ഹൃദയം**

മേരബ് എളിമയുള്ളവളായിരുന്നു. തന്റെ ജീവിതം പ്രതീക്ഷിച്ചതുപോലെ നടക്കാത്തപ്പോൾ അവൾ ശ്രദ്ധ ആവശ്യപ്പെടുകയോ പരാതിപ്പെടുകയോ ചെയ്തില്ല. ഉദാഹരണത്തിന്, ദാവീദിന് വിവാഹ വാഗ്ദാനം ചെയ്യപ്പെടുകയും പിന്നീട് മറ്റൊരു പുരുഷന് നൽകുകയും ചെയ്തപ്പോഴും, അവൾ പ്രതിഷേധിക്കുകയോ മത്സരിക്കുകയോ ചെയ്തില്ല. അവൾ തന്റെ സാഹചര്യത്തെ താഴ്മയോടെ സ്വീകരിച്ചു എന്നാണ് ഇത് വ്യക്തമാക്കുന്നത്. ആളുകൾ ദാവീദിനെ പ്രശംസിച്ചപ്പോൾ, അവളുടെ പിതാവായ ശൗലിനെപ്പോലെ അവൾ അസൂയ കാണിക്കുകയോ അവനെ മറികടക്കാൻ ശ്രമിക്കുകയോ ചെയ്തില്ല.

ദാവീദുമായുള്ള വിവാഹം വാഗ്ദാനം ചെയ്യപ്പെട്ടിരുന്നെങ്കിലും, അത് സാധ്യമാക്കാൻ അവൾ ശ്രമിച്ചില്ല. രാജകീയ പദ്ധതികളുടെ ഭാഗമാണെന്ന് അവൾ വീമ്പിളക്കുകയോ ആ പദ്ധതികൾ മാറിയപ്പോൾ പരാതിപ്പെടുകയോ ചെയ്തില്ല. ഒരു ശക്തമായ കുടുംബത്തിൽ ജനിച്ച ഒരാൾക്ക് ഇത്തരത്തിലുള്ള വിനയം അപൂർവമാണ്.

യഥാർത്ഥ മഹത്വം വരുന്നത് ഉച്ചത്തിൽ സംസാരിക്കുന്നതിലൂടെയോ പ്രശസ്തി നേടുന്നതിലൂടെയോ അല്ല, മറിച്ച് അന്തസ്സോടെ നിശബ്ദമായി ജീവിക്കുന്നതിലൂടെയാണെന്ന് മേരബ് നമ്മെ പഠിപ്പിക്കുന്നു.

അവളുടെ മൗനം ബലഹീനതയല്ല - അത് ശക്തിയായിരുന്നു. ഇത്തരത്തിലുള്ള ശക്തി അധികാരത്തിൽ നിന്നോ സ്ഥാനത്തിൽ നിന്നോ വരുന്നതല്ല; അത് സ്വഭാവത്തിൽ നിന്നാണ് വരുന്നത്. മേരബ് തന്റെ പിതാവിനോട് അനുസരണവും, തന്റെ കാലത്തെ ആചാരങ്ങളോടുള്ള ബഹുമാനവും, ഒരു മകൾ, ഭാര്യ, അമ്മ എന്നീ നിലകളിൽ തന്റെ കടമകളോടുള്ള വിശ്വസ്തതയും കാണിച്ചു. അനീതി അനുഭവിച്ചപ്പോഴും, അവൾ അത് ശാന്തമായ അന്തസ്സോടെ സഹിച്ചു.

എല്ലാ ശക്തിയും ഉച്ചത്തിലുള്ളതല്ലെന്ന് അവളുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. വേദനിപ്പിക്കപ്പെടുമ്പോഴും, തിരിച്ചറിയപ്പെടാതിരിക്കുമ്പോഴും തെറ്റിദ്ധരിക്കപ്പെടുമ്പോഴും ശരിയായത് ചെയ്യുന്നത് തുടരുന്നവരാണ് ഏറ്റവും ശക്തരായ ആളുകൾ. യഥാർത്ഥ ശക്തി പലപ്പോഴും നിശബ്ദമാണെന്നും, സ്വഭാവത്തിലും ആന്തരിക ബോധ്യത്തിലും വേരൂന്നിയതാണെന്നും മേരബിന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു.

**5. പ്രയാസകരമായ സമയങ്ങളിൽ അന്തസ്സ്**

മേരബ് വലിയ പോരാട്ടത്തിന്റെ ഒരു കാലഘട്ടത്തിലാണ് ജീവിച്ചിരുന്നത്. അവളുടെ പിതാവായ ശൗൽ അസ്വസ്ഥനും അക്രമാസക്തനുമായി. അവളുടെ ഇളയ സഹോദരി മീഖൾ ദാവീദിനെ വിവാഹം കഴിക്കുകയും പിന്നീട് അവനുമായി ഏറ്റുമുട്ടുകയും ചെയ്തു. രാജ്യം തകരുകയായിരുന്നു. എന്നാൽ അപ്പോഴെല്ലാം മേരബ് തന്റെ അന്തസ്സ് നിലനിർത്തി.

അവൾ ഒരിക്കലും പോരാട്ടങ്ങളിൽ പങ്കുചേർന്നില്ല. മറ്റുള്ളവരെക്കുറിച്ച് മോശമായി സംസാരിക്കാൻ അവൾ ഒരിക്കലും തന്റെ സ്ഥാനം ഉപയോഗിച്ചില്ല. പിന്നീട് ഒരു ദേശീയ ന്യായവിധിയുടെ ഭാഗമായി അവളുടെ അഞ്ച് പുത്രന്മാരെ ഗിബെയോന്യർ കൊന്നപ്പോഴും (2 ശമുവേൽ 21), മേരബിന്റെ അന്തസ്സ് ഓർമ്മിക്കപ്പെട്ടു. വാചകത്തിൽ രിസ്പയെക്കുറിച്ച് പരാമർശിക്കുന്നുണ്ടെങ്കിലും, മേരബിന്റെ നിശബ്ദ ദുഃഖവും ശ്രദ്ധേയമാണ്. അവൾ നഷ്ടം കയ്പില്ലാതെ സഹിച്ചു.

നമ്മുടെ വ്യക്തിത്വം നഷ്ടപ്പെടാതെ കഷ്ടപ്പാടിനെ എങ്ങനെ നേരിടാമെന്ന് അവളുടെ ജീവിതം നമ്മെ കാണിക്കുന്നു. ബൈബിളിൽ മേരബിനെ പറ്റി ചുരുക്കമായേ പരാമർശിക്കുന്നുള്ളുവെങ്കിലും, അവളുടെ നിശബ്ദ സാന്നിധ്യം ഉച്ചത്തിൽ സംസാരിക്കുന്നു.

ഉച്ചത്തിലുള്ള ശബ്ദങ്ങൾ നിറഞ്ഞ ഒരു ലോകത്ത്, മേരബിന്റെ നിശബ്ദ ശക്തി, ദൈവം ഏറ്റവും ശാന്തമായ വിശ്വാസത്തെപ്പോലും കാണുന്നുവെന്ന് ഓർമ്മിപ്പിക്കുന്നു. ശാന്തനും വിശ്വസ്തനും മാന്യനുമായിരിക്കുക എന്നതാണ് സേവിക്കാനുള്ള ഏറ്റവും വലിയ മാർഗമെന്ന് അവൾ നമ്മെ പഠിപ്പിക്കുന്നു.

അനുസരണ, വിശ്വസ്തത, വിനയം, ശാന്തമായ ആത്മാവ് എന്നിവയോടെ ജീവിക്കാൻ അവളുടെ ജീവിതം നമ്മെ പ്രചോദിപ്പിക്കുന്നു. സമ്മർദ്ദത്തിൽ കൃപയോടെ എങ്ങനെ ജീവിക്കാമെന്നതിന്റെ ശക്തമായ ഉദാഹരണമാണ് അവളുടെ ജീവിതം. ശാന്തമായ അനുസരണത്തിന്റെയും ശക്തമായ വിശ്വാസത്തിന്റെയും നിശബ്ദമായ അന്തസ്സിന്റെയും തെളിവാണ് അവളുടെ ജീവിതം. നിശബ്ദമായി തന്നെ സേവിക്കുന്നവരെയും, താഴ്മയോടെ വേദന സഹിക്കുന്നവരെയും, ലോകം മറന്നുപോകുമ്പോഴും സത്യമായി നിലകൊള്ളുന്നവരെ ദൈവം മാനിക്കുന്നുവെന്ന് മേരബിന്റെ ജീവിതം നമുക്ക് മുമ്പാകെ സാക്ഷ്യം നല്കുന്നു.





**Iconography workshop at Sopana Orthodox Academy.**




## ‘നിശ്ശബ്ദതയുടെ കാവൽക്കാർ’ പ്രകാശനം ചെയ്തു

മാതൃഭൂമി ബുക്സ് പ്രസിദ്ധീകരിച്ച റിജോ ജോൺ ശങ്കരത്തിലിന്റെ യാത്രാവിവരണ ഗ്രന്ഥമായ ‘നിശ്ശബ്ദതയുടെ കാവൽക്കാർ’ ലാൽ ജോസ് പ്രകാശനം ചെയ്തു. റിജോ ജോൺ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ ഇംഗ്ലീഷ് വിഭാഗം അസിസ്റ്റന്റ് പ്രൊഫസറായി സേവനം അനുഷ്ഠിക്കുന്നു. സഞ്ചാര സാഹിത്യത്തിൽ കേരള യൂണിവേഴ്സിറ്റിയിൽ ഗവേഷണം ചെയ്യുന്നു. ഇംഗ്ലീഷിന് പുറമെ ചരിത്രം, സോഷ്യോളജി എന്നീ വിഷയങ്ങളിൽ ബിരുദാനന്തര ബിരുദവും പൊതുഭരണത്തിൽ ബിരുദവും നേടി. യൂട്യൂബിലും ഫേസ്ബുക്കിലും ഇൻസ്റ്റഗ്രാമിലുമായി 1 ലക്ഷത്തോളം ഫോളോവേഴ്സുമായി Journeys of Jo എന്ന യാത്ര സീരീസിലൂടെ വ്ലോഗുകൾ ചെയ്യുന്നു. ഗിന്നസ് വേൾഡ് റെക്കോർഡ്സ് ഒഫീഷ്യൽ പാർട്ടിസിപ്പെന്റ്, ഫ്ളവേഴ്സ് ചാനൽ ഒരു നിമിഷം റിയാലിറ്റി ഷോ ഫെയിം, പ്രഭാഷകൻ, ഡിബേറ്റർ,ക്വിസ് മാസ്റ്റർ എന്നീ നിലകളിൽ അറിയപ്പെടുന്നു. 2012-ലെ സണ്ടേസ്കൂൾ പ്രവീൺ അവാർഡ് ജേതാവാണ്.

തുമ്പമൺ ഭദ്രാസനത്തിലെ കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രൽ ഇടവകാംഗം. തുമ്പമൺ ഭദ്രാസനത്തിലെ വൈദീകൻ ഫാ. യോഹന്നാൻ ശങ്കരത്തിലിന്റെയും റീന പീറ്ററിന്റെയും മകൻ. ഭാര്യ: ഡോ. ശിൽപ സൂസൻ സ്കറിയ.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം

# പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായർ

## (വി. മത്തായി 10:34–11:1)

ഫാ. മോൻസി ഫിലിപ്പ്



കർത്താവ് തന്റെ അനേക ശിഷ്യന്മാരിൽ നിന്നും 12 പേരെ ശ്ലീഹന്മാർ (അപ്പോസ്തലർ) ആയി തിരഞ്ഞെടുത്ത് സുവിശേഷവേലയ്ക്ക് അയയ്ക്കുന്നതാണ് പശ്ചാത്തലം. കർത്താവ് തന്റെ ശിഷ്യന്മാർക്ക് കൊടുക്കുന്ന നൽവരങ്ങൾ, ഉപദേശങ്ങൾ വേദഭാഗത്തിന്റെ ആദ്യഭാഗങ്ങളിലെ ശ്രേഷ്ഠതയാണ്. എങ്ങനെ ആയിരിക്കണം ഒരു ക്രിസ്തു ശിഷ്യൻ എന്ന ഓർമ്മപ്പെടുത്തൽ. വേദഭാഗവും സാക്ഷിക്കുന്നത് അങ്ങനെ തന്നെയാണ്. ദൈവത്തേക്കാൾ അധികമായി മറ്റെന്തിനെങ്കിലും പ്രാധാന്യം കൊടുക്കുന്നവരുടെ മദ്ധ്യേ സമാധാനമല്ല വാൾ അത്രേ വരുത്തുവാൻ ക്രിസ്തു വന്നത് എന്നും വീണ്ടും ഓർമ്മിപ്പിക്കുന്നു. ക്രിസ്തുവിനെ അനുഗമിക്കുന്നവൻ കഷ്ടതകൾ സഹിക്കുവാൻ സന്നദ്ധനാകണം. ക്രിസ്തുവിനെ കൈക്കൊള്ളുന്നവൻ ദൈവത്തെ കൈക്കൊള്ളുന്നു. പ്രാവചകനേയും, നീതിമാനേയും അതതു വിധത്തിൽ കൈകൊള്ളുന്നവന്, പ്രവാചകന്റെയും, നീതിമാന്റെയും പ്രതിഫലം ലഭിക്കും. നിങ്ങൾ ചെറിയവർക്കു ചെയ്യുന്ന നന്മയ്ക്ക് പ്രതിഫലം ലഭിക്കാതെ പോകയില്ല. ഇത് ക്രിസ്തു വാഗ്ദാനം ചെയ്യുന്നതാണ്. ഇതാണ് വേദഭാഗ സാരാംശം. എങ്ങനെ ഒരു വിശ്വാസി ആയിരിക്കണം, ക്രിസ്തുവിനെ എങ്ങനെ സ്വീകരിക്കണം എന്ന വലിയ ഉപദേശം.

**വേദഭാഗ ചിന്തകൾ**

### 1. യഥാർത്ഥ ക്രിസ്തീയത ഒരു വെല്ലുവിളി

വി. മത്തായി 10:34-36

"ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നു നിരൂപിക്കരുത്. സമാധാനമല്ല വാൾ അത്രേ വരുത്തുവാൻ ഞാൻ വന്നത്."

ക്രിസ്തുവിങ്കലേക്കുള്ള പാത വളരെയധികം പ്രയാസമുള്ളതാണ്. ദൂരം കുറവെങ്കിലും എപ്പോൾ വേണമെങ്കിലും വീണുപോകാം. അങ്ങ് എത്തുന്നതു വരെ ജാഗ്രത അനിവാര്യമാണ്. ക്രിസ്തുവിനെ കൈക്കൊണ്ട് അവനിൽ വിശ്വസിക്കുന്നവർക്ക് സമാധാനം ഉണ്ടാക്കുവാനാണ് ക്രിസ്തു വന്നത്. എന്നാൽ ഭൂമിയിലുള്ള എല്ലാവർക്കും സമാധാനം വരുത്തുവാനല്ല അവൻ വന്നത്. അതിനാൽ യേശുവിനെ തള്ളിക്കളയുന്നവർക്ക് സമാധാനമല്ല വാൾ അത്രേ അവൻ വരുത്തുന്നത്.

"ദുഷ്ടന്മാർക്കു സമാധാനം ഇല്ല എന്ന് യഹോവ അരുളിച്ചെയ്യുന്നു" യെശയ്യാവ് 48:22

വളരെ ശ്രദ്ധയോടെ ജീവിക്കേണ്ടുന്നതാണ് ക്രിസ്തീയ ജീവിതം. വെല്ലുവിളികൾ നേരിടുവാനും, കഷ്ടതകൾ സഹിക്കുവാനും കഴിയണം.

"വിശ്വാസത്തിലേക്ക് വളരുന്നതിന്റെയും സത്യത്തിൽ ജീവിക്കുന്നതിന്റെയും വില നമ്മൾ തിരിച്ചറിയണം."

സമാധാനം രണ്ട് തരത്തിൽ ഉണ്ട്.

1. തെറ്റായ സമാധാനം

സത്യത്തിന്റെ നിരാകരിക്കപ്പെട്ട പ്രശ്നങ്ങളിൽ നിന്ന് ഉണ്ടാകുന്ന ഉപരിപ്ലവമായ പൊരുത്തം.

2. ശരിയായുള്ള സമാധാനം

ക്രിസ്തുവിലുള്ള വിശ്വാസം, സത്യത്തിന് കീഴ്പ്പെടുന്നതുമൂലമുള്ള ദൈവവുമായുള്ള അനുരഞ്ജനം.

സമാധാന പ്രഭുവായ കർത്താവ് വന്നത് വാൾ വരുത്തുവാനോ എന്ന ചോദ്യം അത്ഭുതകരമാണ്. മശ്ഹി വരുമ്പോൾ ഇങ്ങനെ സംഭവവികാസമുണ്ടാകും എന്ന് റാബിമാർ പറഞ്ഞിരുന്നു ഇതിന്റെ അർത്ഥം.



കർത്താവിൽ വിശ്വസിക്കുന്നവരും, വിശ്വസിക്കാത്തവരും തമ്മിൽ ഒരേ കുടുംബത്തിൽ ഭിന്നതയും കലഹവും ഉണ്ടാകും. ദൈവവുമായുള്ള ശാശ്വത സമാധാനത്തിനും ലോകസമാധാനത്തിനും തമ്മിൽ ചേരിതിരിവ് സംഭവിക്കും. ഒരേ കുടുംബത്തിൽ വിശ്വസിച്ചവരെ വിശ്വസിക്കാത്തവർ ഉപദ്രവിക്കും. വീട്ടുകാർ തന്നെ ശത്രുക്കളാകും. മറ്റൊരർത്ഥത്തിൽ കർത്താവിന്റെ വീട്ടുകാരായ ഇസ്രായേല്യർ തന്നെ തന്റെ ശത്രുക്കളായിരിക്കും.

നാം സൂക്ഷ്മതയോടെ ക്രിസ്തീയ ജീവിതം നയിക്കണം. എന്തും സഹിക്കുവാനുള്ള മനോധൈര്യം നേടണം. ചിലപ്പോൾ ജീവൻ വരെ നഷ്ടമായേക്കാം. അപ്പോൾ പൗലോസിന്റെ വചനം ഓർക്കണം.

"എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവും ആകുന്നു" ഫിലിപ്യർ 1:21.

"സത്യത്തിൽ ഉറച്ചുനിൽക്കുക എത്ര പ്രതിരോധം വന്നാലും"

### 2. കുടുംബത്തേക്കാൾ ദൈവസ്നേഹത്തിനു മുൻതൂക്കം

വി. മത്തായി10:37

"എന്നെക്കാൾ അധികം അപ്പനേയോ അമ്മയേയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല; എന്നേക്കാൾ അധികം മകനെയോ മകളെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല."

യേശുതമ്പുരാൻ ഇവിടെ സേനേഹിക്കുവാൻ പാടില്ല എന്നു പറയുന്നു. മറിച്ച് ആദ്യസ്ഥാനം ദൈവത്തിന് നൽകണം എന്നതാണുദ്ദേശിക്കുന്നത്. നമ്മുടെ ഓരോ തീരുമാനത്തിനും പിന്നിൽ "ദൈവത്തിന് എന്തു പ്രിയം" എന്ന ചിന്തയുണ്ടാകണം.

'ദൈവം ആദ്യം അതിലാണ് വിജയകരമായ ആത്മീയ ജീവിതത്തിന്റെ രഹസ്യം."

ഏതദൃശ സന്ദർഭത്തിലും ക്രിസ്തുശിഷ്യൻ എടുക്കേണ്ട ഉത്തരവാദിത്തമേറിയ തെരഞ്ഞെടുപ്പ്. കർത്താവിൽ വിശ്വസിക്കണമോ അതോ പിതാവിന്റെ

മാതാവിന്റെ മകന്റെ, മകളുടെ അതിനെതിരായ നിലപാടിനു വഴങ്ങണമോ? ആ തിരഞ്ഞെടുപ്പിനെയാണ് "എന്നെ സ്നേഹിക്കുന്നതിനേക്കാൾ കൂടുതലായി പിതാവിനെയോ ..... എനിക്ക് കൊള്ളാവുന്നവനല്ല" എന്ന് ഖണ്ഡിതമായി കർത്താവ് നിർദ്ദേശിക്കുന്നത്. കുടുംബത്തിലെ അംഗങ്ങൾ തമ്മിലുള്ള സ്നേഹം, അനുസരണം, വാത്സല്യം എല്ലാം പരിപൂർണ്ണമായിരിക്കണം. എന്നാൽ അത് ക്രിസ്തുവിനോടുള്ള സ്നേഹത്തിനും, സഖിത്വത്തിനും ഒരിക്കലും വിഘാതമായിരിക്കരുത്.

വി. പൗലോസ് എഫേസ്യ ലേഖനത്തിൽ ഓർമ്മപ്പെടുത്തുന്നപോലെ മക്കളെ നിങ്ങളുടെ മാതാപിതാക്കളെ കർത്താവിൽ അനുസരിപ്പിൻ. കർത്തൃവിളി കേട്ട പൗലൂസ് ജഡരക്തങ്ങളോട് വേണ്ടപ്പെട്ടവരോട് ആലോചിക്കാതെ പീഡന മേൽക്കേണ്ടി വരുമെന്ന് പൂർണ്ണ അറിവോടെയാണല്ലോ, "ലാഭമായിരുന്നതെല്ലാം ചേതമെന്ന് എണ്ണിയത്."

"ദൈവം നമ്മുടെ ഹൃദയത്തിലെ മുഖ്യ സിംഹാസനം ആകണം."

"ആത്മീയ വിജയം ദൈവത്തിന് പ്രഥമ സ്ഥാനം നൽകുന്ന ജീവിതങ്ങൾക്കാണ്."

### 3. ക്രൂശ് ചുമക്കൽ ഒരു അനിവാര്യതയാണ്.

വി.മത്തായി 10:38-39

യേശുതമ്പുരാനെ പിന്തുടരുക എന്നത് ത്യാഗപൂർണ്ണമായ പാതയാണ്. 'ക്രൂശ്' എന്നത് ആത്മനിഷേധത്തേയും കഷ്ടതയേയും പ്രതിനിധീകരിക്കുന്നു.

"തന്റെ കുരിശെടുത്ത്" എന്ന പരാമർശം.

കുരിശ് അന്നത്തെ യഹൂദർക്ക് അപരിചിതമല്ലായിരുന്നു. "യഹൂദിയക്കാരൻ യൂദാ റോമൻ ഗവണ്മെന്റിനെതിരെ വിപ്ലവം നയിച്ച് പരാജിതനായപ്പോൾ, റോമൻ സൈന്യാധിപൻ വാറുസ്. ഗലീലാ വഴികൾക്കിരുവശവും 2000 യഹൂദരെയാണ് കുരിശിൽ തൂക്കി കൊന്നത്. അക്കാലത്ത് ക്രൂശിതനാകേണ്ടുന്നവൻ തന്നെയാണ് "കുരിശു ചുമന്നുകൊണ്ട്" പോകേണ്ടത്. ഈകാര്യം അറിയാവുന്ന യഹൂദരോടാണ് കർത്താവ് പറയുന്നത്. "തന്റെ കുരിശെടുത്ത് എന്റെ പിന്നാലെ വരാത്തവൻ എനിക്കു യോഗ്യനല്ല എന്ന്.

കർത്താവിനെ പ്രതി അനുഭവിക്കുന്ന കഷ്ടവും നഷ്ടവുമാണ് ക്രൂശ്. എന്റെ കർത്താവ് എനിക്ക് അനുവദിച്ച ക്രൂശാണിത് എന്ന ഉത്തമ ബോധ്യത്തോടെയും ക്ഷമയോടുകൂടെയും പിറുപിറുക്കാതെയും വഹിക്കണം.

"ക്രിസ്തുവില്ലാത്ത ക്രൂശും ക്രൂശില്ലാത്ത ക്രിസ്തുവും കൊണ്ട് പ്രയോജനമില്ല. നമ്മേ സംബന്ധിച്ചിടത്തോളം ക്രൂശില്ലെങ്കിൽ കിരീടവുമില്ല."

ക്രിസ്തുവിനുവേണ്ടി സഹിക്കുവാൻ തയ്യാറാകുമ്പോൾ ഓർക്കണം.

1. ക്രൂശിതനായ കർത്താവിന് സംഭവിച്ചത് തന്റെ അനുയായികൾക്കും സംഭവിക്കും.

2. ക്രൂശിതന്റെ പിന്നാലെ തന്റെ കുരിശെടുത്ത് അനുഗമിക്കണം. ഏത് കഷ്ടങ്ങൾ വന്നാലും നഷ്ടങ്ങൾ വന്നാലും.

അനുഗമിക്കണമെങ്കിൽ മൂന്ന് കാര്യം അനിവാര്യം.

1. സർവ്വവും ഉപേക്ഷിക്കുക
2. സർവ്വോപരി കർത്താവിനെ സ്നേഹിക്കുക
3. ഏതു ക്ലേശവും സഹിപ്പാനും വഹിപ്പാനും തയ്യാറാകുക.
4. നമ്മുടെ സ്വീകരണവും സേവനവും ക്രിസ്തുവിലേക്ക് നയിക്കുന്നു

വി. മത്തായി 10:40-42

ചെറുതായി തോന്നുന്ന സേവനങ്ങൾ പോലും ദൈവം ഗൗരവമായി കാണുന്നു. ദൈവരാജ്യത്തിൽ വലിയതും ചെറുതുമായ കാര്യങ്ങളില്ല. ഹൃദയത്തിൽ നിന്നുള്ള ചെറിയ സേവനങ്ങൾ പോലും ദൈവം മറക്കാറില്ല.

"സ്നേഹപൂർവ്വം ആരെയെങ്കിലും സ്വീകരിക്കുകയും സഹായിക്കുകയും ചെയ്യുന്നതിൽ ദൈവം സന്തോഷിക്കുന്നു."

വിശ്വാസപൂർണ്ണമായ കൃത്യനിർവ്വഹണം ദൈവത്തിൽ നിത്യപ്രതിഫലങ്ങൾ ഉണ്ടാക്കുന്നു.

1. കർത്താവിനാൽ അയയ്ക്കപ്പെട്ടവരും അവനിൽ നിന്നധികാരം പ്രാപിച്ചവരും അവന്റെ രാജ്യമഹത്വത്തിനായി വേലചെയ്യുന്നവരുമായവരെ, കർത്തൃശരീരമാകുന്ന വിശുദ്ധ സഭയെ മേയിക്കുന്നവരെ സ്വീകരിക്കുന്നവൻ.

കർത്താവിനേയും, പിതാവാം ദൈവത്തെയുമാണ് സ്വീകരിക്കുന്നത്.

2. കർത്താവിനുവേണ്ടി അവന്റെ നാമത്തിൽ സംസാരിച്ചവരെയോ സംസാരിക്കുന്നവരെയോ കർത്താവിൽ ആശ്രയിച്ച് പുണ്യജീവിതം നയിച്ചവരേയോ നയിക്കുന്നവരേയോ സ്വീകരിക്കുന്ന വ്യക്തിക്കുള്ള പ്രതിഫലം അത്യധികമത്രേ.

പ്രവാചകനോ, പരിശുദ്ധന്മാർക്കോ ലഭിക്കുന്ന അതേ പ്രതിഫലം തന്നെ.

കർത്തൃശിഷ്യന് കർത്താവിന്റെ കൽപനയാലും അവനിൽ നിന്നുള്ള അധികാരത്തോടും കൂടിയും ശുശ്രൂഷ നിർവ്വഹിക്കുന്നവർക്കു ചെയ്യുന്ന ഏതു നിസ്സാര സഹായവും വിസ്മൃതമാകുകയില്ല. (ഉദാ. പഴയനിയമത്തിലെ സറഫാത്തിലെ വിധവ). ദൈവമഹത്വത്തിനായി ചെയ്യുന്ന ഏതു പ്രവർത്തനത്തിനും മുപ്പതും, അറുപതും, നൂറുമിരട്ടിയായി അത്ഭുതകരമായ പ്രതിഫലം ലഭിക്കും. നാം "ചെലവുകോളത്തിൽ" എഴുതിയത് കർത്താവിന്റെ "വരവുകോളത്തിൽ" കാണപ്പെടുക തന്നെ ചെയ്യും.

"സ്നേഹപൂർണമായ സ്വീകരണവും സേവനവുമാണ് യഥാർത്ഥ ക്രിസ്തീയതയുടെ അടിത്തറ."



**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം നേതൃത്വം നൽകുന്ന ലഹരി വിരുദ്ധ സന്ദേശയാത്രയുടെ സന്ദേശ ഗാനത്തിന്റെ പ്രകാശനം പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചു.**

◆ നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

**- പ. പരുമല തിരുമേനി**




**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സംഘടിപ്പിച്ച ഡ്രക്സിറ്റ് ലഹരി വിരുദ്ധ ഉച്ചകോടിയുടെ ഭാഗമായി നടത്തിയ ഫ്ലാഷ്മൊബ് കോട്ടയം ഈസ്റ്റ് പോലീസ് സ്റ്റേഷൻ സർക്കിൾ ഇൻസ്പെക്ടർ യു. ശ്രീജിത്ത് ഫ്ളാഗ് ഓഫ് ചെയ്യുന്നു. കോട്ടയം ബസേലിയോസ് കോളജിലെ എൻ.എസ്.എസ്. വിദ്യാർഥികളാണ് ഫ്ലാഷ് മൊബ് അവതരിപ്പിച്ചത്.**

# Second Sunday after Pentecost

## (St. Matthew 10:34–11:1)



## Fr Aaron Joshua John

The Gospel reading today may seem troubling at first glance. We expect Christ, the Prince of Peace, to bring serenity and unity. Yet here, He declares, “Do not think that I have come to bring peace on earth. I have not come to bring peace, but a sword.” (Matthew 10:34). What kind of sword is this? Why would the One who taught love, forgiveness, and reconciliation speak of division?

This passage reminds us that the Gospel is not merely a comforting word, it is a radical call to discipleship, a call that reorders our relationships, loyalties, and priorities. As the Church moves forward in the season after Pentecost, filled with the Spirit, she is reminded that to follow Christ is to take up the cross and often face conflict, not for the sake of conflict, but because truth and light always challenge darkness and falsehood.

**1. The Sword of the Kingdom – Division for the Sake of Truth**

Christ’s statement about the sword is not about violence, but about the piercing clarity of truth. As Hebrews 4:12 says, “The Word of God is living and active, sharper than any two-edged sword.” The Word cuts through false peace, exposing what lies beneath. When truth enters a world built on sin, compromise, and idolatry, it disturbs the status quo.

Jesus explains that even family relationships will be affected: “I have come to set a man against his father, a daughter against her mother…” This echoes the prophecy in Micah 7:6, where the prophet laments that even within households, there is strife when people turn from God. Jesus is not advocating division but acknowledging that following Him requires undivided loyalty, which sometimes creates conflict, even with those closest to us.

St. John Chrysostom comments, “He does not say these things to make us hate our relatives, but to show that love for God must take first place.” The sword, then, is not for harm, but for spiritual surgery, cutting away anything that holds us back from full union with Christ. This reminds us also of the Eucharistic life: in the Liturgy, we are united to Christ first and foremost. Our identity is redefined by baptism, chrismation, and communion. These are not mere rites; they are spiritual re-births into a Kingdom that sometimes runs counter to earthly ties and social norms.

**2. The Cost of Discipleship – Losing Life to Find It**

Jesus continues, “Whoever loves father or mother more than Me is not worthy of Me… and whoever does not take up the cross and follow Me is not worthy of Me.” (Matthew 10:37–38). These are difficult words, especially in a culture like ours where family bonds are sacred. Yet here we see the central paradox of Christian discipleship: to gain life, we must lose it. To “take up the cross” means more than bearing suffering. It means dying daily to self-will, choosing Christ even when it costs us comfort, status, or approval. The early Christians knew this well. Their faith often led to literal separation from family, loss of livelihood, and even martyrdom.

St. Basil the Great teaches, “He who follows Christ must imitate Him in all things, even unto death, whether of the body or of the will.” The Church remembers this in every Liturgy. In offering the bread and wine, we also offer ourselves. The altar is the place where death becomes life, and self-giving becomes salvation.

And yet, Christ’s words are not only about loss, they are about finding the true meaning of life. “Whoever loses his life for My sake will find it.” When we lose the small self, the ego, the worldly attachments, we gain a greater life in Christ, a communion that death cannot touch.

Beloved in Christ, the Gospel this Sunday confronts us with a challenge: are we ready to live as disciples, even when it divides us from the world’s expectations? Are we ready to take up the cross, to endure misunderstanding, discomfort, or sacrifice — for the sake of the One who gave Himself for us? The sword Christ brings is not one of hatred, but of truth. It cuts through illusions and false peace to bring the real peace — the peace that comes from being in right relationship with God. The call of discipleship is costly, but it is also the only path that leads to eternal joy.

Let us recommit ourselves today to follow Christ, to carry our crosses with hope, and to belong first and foremost to the Kingdom that knows no end. In doing so, we will become true children of peace, not the peace the world gives, but the peace of the crucified and risen Lord.




**സപ്തതി നിറവിൽ ഡോ. ജോസഫ് മാർ ദിവന്നാസിയോസ്. പരുമല സെമിനാരിയിൽ വി. കുർബാനയെ തുടർന്ന് മാനേജർ ഫാ. എൽദോസ് ഏലിയാസിന്റെയും, അസി. മാനേജർ ഫാ. ഗീവർഗീസ് മാത്യുവിന്റെയും നേതൃത്വത്തിൽ മെത്രാപ്പോലീത്തായ്ക്ക് ജന്മദിന ആശംസകൾ നേർന്നു.**

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

◆ ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

**– പ. പരുമല തിരുമേനി**

# ഈ നേരവും കടന്നുപോകും

## ഫാ. അജീഷ് ബാബു



ഒരു ചുമര് കാണിച്ചതിനു ശേഷം ബീർബലിനോട് അക്ബർ പറഞ്ഞു, ബീർബൽ അവിടെ ഒരു വാക്യം എഴുതണം. അതെന്തിനാണ് എന്ന് ബീർബൽ ചോദിച്ചു. മറുപടിയായി അക്ബർ പറഞ്ഞു

'ആ വാക്യം വായിച്ചാൽ സന്തോഷമുള്ളപ്പോൾ ദുഃഖം വരണം, ദുഃഖമുള്ളപ്പോൾ സന്തോഷം വരണം.' അതിബുദ്ധിമാനായ ബീർബൽ ഇങ്ങനെ എഴുതി.

'ഈ നേരവും കടന്നുപോകും.'

എത്രയോ കാലങ്ങൾ, നേരങ്ങൾ കഴിഞ്ഞാണ് ഇന്ന് ജീവിക്കുന്നത്. ഭീഷണികൾ കേട്ടും ഭീഷണിപ്പെടുത്തിയും, സങ്കടങ്ങൾ കേട്ടും സങ്കടപ്പെടുത്തിയും, ഒറ്റപ്പെടുത്തിയും ഒറ്റയ്ക്കായും എത്രയോ നാൾ ജീവിച്ചു.

തിരിച്ചു പറയാൻ ഒരു വാക്കില്ലാത്തപ്പോൾ സ്വയം സങ്കടപ്പെട്ടു.

കൂടെയുണ്ടായിരുന്നവരൊക്കെ സ്വാർത്ഥരാണെന്ന് തിരിച്ചറിഞ്ഞിട്ടും അവരുടെ മുഖത്ത് നോക്കി ചിരിച്ചു.

നേരാണ് എല്ലാ കാലവും കടന്നു പോകും. സങ്കടത്തിനും ദുഃഖത്തിനും വഴിയുണ്ട് ഈ വാക്കുകൾക്ക് ' അതെ 'ഈ നേരവും കടന്നുപോകും'.

ശരീര അവയവങ്ങളുടെ ചലനശേഷി അപകടം മുഖേനയോ, രോഗത്താലോ കുറയുമ്പോൾ പൊതു സമൂഹത്തിന്റെ വിലയിരുത്തലുകൾ പല രീതിയിലാണ്. അവരോട് കാണിക്കുന്ന അനുകമ്പ പോലും അവരുടെ കുറവുകളെ മുൻനിർത്തിയാണ്. നാം പ്രകടമാക്കുന്ന സ്നേഹം അവരെ പൂർണ്ണരാക്കാനുള്ള ശ്രമമാണ്. പൂർണ്ണരായ മനുഷ്യർ അപൂർണ്ണരായ മനുഷ്യരെ സ്നേഹിക്കുന്നു. അവരെ അവരായി കാണാൻ കഴിയാതെ പോകുന്നു. ഇതെന്തൊരു വൈരുദ്ധ്യമാണ്. ക്രിസ്തുവിന്റെ ജനനത്തെ പ്രാർത്ഥനാപൂർവ്വം ഓർക്കുമ്പോൾ തിരിച്ചറിയേണ്ടത് ക്രിസ്തുവിന്റെ ജനനം ഒരു ജൂത പെൺകുട്ടിക്ക് കിട്ടേണ്ട പരിപാലനയിൽ, സ്നേഹസംരക്ഷണത്തിൽ ഒരു കുഞ്ഞിന് ജന്മം നൽകുന്നതാണ് മേൽവിലാസം ഇല്ലാത്ത ഇടമാണ് കാലികളുടെ ഇടം. പൊതുജനത്തിന്റെ വിചാര ഭാഷയിൽ കാലികളുടെ ഇടം അംഗവൈകല്യമുള്ള ഇടം (the land of disablity) തന്നെയാണ്. സ്വകാര്യ മതിലുകൾ ഇല്ലാത്ത ഇടം ജൂത വംശീയതയ്ക്ക് ഭൂമിശാസ്ത്രപരമായി വൈകല്യങ്ങളുള്ള ഇടം (the land of disablity) തന്നെയാണ്. ഇതിന്റെ മറുപുറം വാതിൽ തുറക്കാത്ത മനുഷ്യർ മാനസികമായി വൈകല്യങ്ങളിൽ സ്വകാര്യയിടങ്ങളിൽ കഴിഞ്ഞു കൂടുന്നു.

ക്രിസ്തുവിന്റെ സഞ്ചാരവും, ശുശ്രൂഷകളിലും ഇത് വ്യക്തമാണ്. അധികവും സഞ്ചരിക്കാൻ ഇഷ്ടപ്പെടുന്നത് സാധാരണ മനുഷ്യരുടെ ജീവിതത്തിൽ കൂടിയാണ്. സഞ്ചരിക്കുന്നതിനിടയിൽ എത്ര മനുഷ്യരാണ് സൗഖ്യം പ്രാപിക്കുന്നത്. അതിൽ കെട്ടുകളില്ലാത്ത വിശാല പ്രപഞ്ചത്തിൽ ജനിച്ച ക്രിസ്തുവിന് ലോകത്തിലെ എല്ലാ മനുഷ്യരെയും ഗൗരവമായി തന്നെയാണ് എടുക്കുന്നത്. ശാരീരിക അംഗവൈകല്യങ്ങളുടെ പേരിൽ സാമൂഹ്യമായ വിലക്കുകൾ കൽപ്പിക്കുന്ന മതത്തിന്റെ സ്വഭാവത്തെ എതിർക്കുന്ന ക്രിസ്തു മുന്നോട്ടുവെക്കുന്ന ഒരു പുതിയ ശരീരഭാഷയുണ്ട്, അത് ജൂത ശാരീരിക അംഗവൈകല്യപരമായ വംശീയത ബോധത്തെ എതിർക്കുന്ന ശരീരഭാഷയാണ്.

അതുകൊണ്ടുതന്നെയാണ് ആവർത്തിച്ച് സുവിശേഷകർ തങ്ങളുടെ ഗുരുവിനെ ഓർത്തെടുക്കുമ്പോൾ തെരുവിലിരുന്ന് മനുഷ്യർ തങ്ങളുടെ ഗുരുവിനെ വിളിക്കുന്നതിന് സുന്ദരമായി രേഖപ്പെടുത്തിയിരിക്കുന്നത്. യേശുവിനെ ശാരീരിക ബലഹീനതയുള്ളവർ വിളിക്കുമ്പോൾ പിന്നീട് ഒരു കാൽ പോലും മുന്നോട്ട് വെക്കാതെ അവിടെനിന്നു എന്നാണ് സുവിശേഷകർ പറയുന്നത്. ശാരീരിക പരിമിതിയുള്ള മനുഷ്യരുടെ ഇടങ്ങളിൽ ചലനരഹിതനായ ഒരു ഗുരുവിനെ ആവർത്തിച്ച് പറയുക വഴി തങ്ങളുടെ ഗുരുവിന്റെ മഹത്വം അത് ശാരീരിക പരിമിതിയുള്ള മനുഷ്യർക്ക് ഈ ഭൂമിയിൽ ജീവിക്കുവാനുള്ള അവകാശമുണ്ട് എന്ന് വ്യക്തമായി പറയുകയാണ്.

നമ്മൾ ആർക്കാണ് കൂട്ട് പോവുക, ആരോടാണ് കൂട്ടുകൂടുക. നമുക്ക് സന്തോഷം നൽകുന്ന, നമ്മളെ പരിഗണിക്കുന്ന ആളുകളോട് മാത്രം. പരിഗണന എന്ന പദം മനുഷ്യജീവിതത്തെ വല്ലാതെ സ്വാധീനിക്കുന്നുണ്ട്. അത് തെറ്റോ ശരിയോ എന്നുള്ളത് ഞാൻ പറയുന്നില്ല. ഞാനുമായി പരിചയമില്ലാത്ത ആളുകളോട് കാണിക്കുന്ന ഒരു അകലം സ്വാഭാവികമാണ്. പരിഗണനയിൽ കാണിക്കുന്ന അടുപ്പം ജീവിതത്തിന്റെ ശൈശവം തന്നെയാണ് ഇന്നലെ യൗവനത്തിലേക്ക് പ്രവേശിക്കുമ്പോൾ കുറേക്കൂടി വിശാലമായിരിക്കേണ്ടിയിരിക്കുന്നു. എന്നെ പരിഗണിക്കുന്ന ലോകത്തിന് പുറത്ത് ഇനിയും ഒരുപാട് മനുഷ്യരുണ്ട്. ഞാൻ കണ്ടിട്ടില്ലാത്ത പരിചയപ്പെട്ടിട്ടില്ലാത്ത മനുഷ്യർ. ഞാൻ അവരെയൊന്ന് കാണാൻ ശ്രമിക്കുന്നതിലൂടെ എന്റെ ജീവിതത്തിന്റെ വളർച്ച ഒരു ഘട്ടം കൂടി മുന്നോട്ടു പോവുകയാണ്. എന്നെ പരിഗണിക്കുന്നവർക്ക് പുറത്തെ മനുഷ്യരെ ഞാൻ കണ്ടുമുട്ടുന്നതാണ് എന്റെ വളർച്ച.

നമ്മുടെ പരിഗണനകൾക്ക് പുറത്തുള്ള മനുഷ്യരെ നിഷ്കളങ്കമായ് നമുക്ക് കെട്ടിപിടിക്കാൻ സാധിക്കുമെങ്കിൽ, നമ്മൾ വലിയൊരു മനുഷ്യനാവും, അല്ലേൽ നമുക്ക് മുഴുത്ത പ്രാന്തായിരിക്കും.

### അനുഭവക്കുറിപ്പ്

നിശ്ചലമായ ശരീരത്തിൽ ഉറുമ്പരിക്കുന്നതറിഞ്ഞ്, നിസ്സഹായനായിക്കിടന്ന കാലം കടന്നു പോയിരിക്കുന്നു. കഴുത്തിന് താഴെ സാരമായ ഒരു മാറ്റവും ഉണ്ടാക്കിയിട്ടില്ല. വീൽചെയറിൽ പരസഹായത്തോടെ വീട്ടിനകത്തും പുറത്തും പാറിനടക്കുന്നു. ഭാര്യ റുഖിയക്കൊപ്പം പലനാടുക ളിലും യാത്രചെയ്തിരിക്കുന്നു. പരിശുദ്ധ മക്ക, മദീന സന്ദർശനം നടത്തി ഉംറ അനുഷ്ഠാനം നടത്തി. യു.എ.ഇയിലെ എമിറേറ്റുകളിൽ എന്റെ അതിജീവനത്തിന്റെ അനുഭവങ്ങൾ പങ്കുവെച്ച് രണ്ടു തവണ സഞ്ചരിച്ചു ബംഗളൂരുവിലും ആഗ്രയിലും യാത്ര നടത്തി. റുഖിയയോടൊപ്പം താജ്മഹൽ കണ്ടു. ഇപ്പോഴിതാ ഇതെന്റെ രണ്ടാം ഖത്തർ യാത്ര. യാത്ര എനിക്ക് ജീവിതം തിരിച്ചുപിടിക്കലാണ്. ചലനമറ്റ ശരീരത്തോട് ഞാൻ നടത്തുന്ന പ്രതിരോധമോ പ്രതിഷേധമോ ആണ് യാത്ര. ഒന്നുമെനിക്ക് പരസഹായമില്ലാതെ ചെയ്യാനാവില്ല. അനക്കമില്ലായ്മയെ സജീവതയാക്കി, ഞാൻ ഉള്ളതിൽ സന്തോഷത്തോടെ ജീവിച്ചിരിക്കുന്നു എന്നറിയിക്കുന്ന സാക്ഷ്യപത്രമാണ് സഞ്ചാരം (മാധ്യമം ആഴ്ചപ്പതിപ്പ്, കുഞ്ഞബ്ദുള്ള).

ക്രിസ്തുവിന്റെ യാത്രകൾ തെരുവിലെ തന്റെ ജനനത്തിന്റെ പ്രതിരോധമാണെന്ന് ചിലപ്പോൾ തോന്നിപ്പോകും. ചലനമറ്റ തെരുവിനോട് താൻ നടത്തുന്ന പ്രതിരോധമോ പ്രതിഷേധമോ ആണ് യാത്ര.

ചലനശേഷി കുറഞ്ഞ തെരുവിൽ അയാൾ നടന്നുകൊണ്ടേയിരുന്നു. അവർ ക്രൂശിക്കും വരെ.

**മറുപുറം**

തപോമയിയുടെ അച്ഛൻ: വേരു പിടിച്ചിട്ടില്ലാത്ത അഭയാർത്ഥി

മനുഷ്യർ ജീവിതത്തിൽ നിർബ്ബന്ധമായും കാണേണ്ടുന്ന ചില ഇടങ്ങളുണ്ടെന്നു ഞാൻ പറയും.'

'ഒരു ജയിൽ. മെന്റൽ ഹോസ്പിറ്റൽ, പിന്നെ മാറാരോഗികളെ പരിചരിക്കുന്ന ഒരു വാർഡ്. അല്ലേ?'

'മൂന്നും കാണേണ്ടതു തന്നെ.

മനുഷ്യരുടെ അഹന്ത കുറയ്ക്കാൻ അത്തരം സന്ദർശനങ്ങൾ സഹായിക്കും.' തപോമയി സമ്മതിച്ചു.

'എന്നാൽ ഇക്കാലത്ത് അതിന്റെ കൂടെ ചേർക്കേണ്ട ഒന്നുകൂടിയുണ്ട്: അഭയാർത്ഥിക്യാമ്പുകൾ.'

ഞാൻ വായിച്ച് തീരാത്ത പുസ്തകമാണ് 'തപോമയിയുടെ അച്ഛൻ' ഇ. സന്തോഷ് കുമാറിന്റെ നോവൽ.

നോവലിന്റെ ആദ്യ രണ്ട് അധ്യായങ്ങൾ വായിച്ചുകഴിയുമ്പോൾ തന്നെ മനുഷ്യജീവിതത്തെ കീഴ്മേൽ മറിക്കുന്ന ചോദ്യങ്ങളും അതിന്റെ ഉത്തരങ്ങളും ആണ് തപോമയിയും അയാളുടെ അച്ഛനും വാതോരാതെ പറയുന്നത്. പേര് രേഖപ്പെടുത്തിയിട്ടില്ലാത്ത ആളിന് അഭയാർത്ഥികളുടെ ഇടയിൽ ഡൽഹിയിലെ സാമൂഹ്യപ്രവർത്തകനായ തപോമയി അയക്കുന്ന എഴുത്ത് അതിലെ വളരെ വിചിത്രമായ ചിത്രങ്ങൾ, ആ ചിത്രങ്ങളുടെ അർത്ഥതലങ്ങൾ തേടിയുള്ള അന്വേഷണങ്ങൾ ഹൃദയസ്പർശിയാണ്. തപോമയിയുടെ അച്ഛൻ അഭയാർത്ഥികളുടെ ക്ഷേമപ്രവർത്തനങ്ങളിലേർപ്പെട്ട ഒരാളാണ്, തപോമയി ബറുവ. കിഴക്കൻ ബംഗാളിൽ നിന്നുള്ള അഭയാർത്ഥികളായിരുന്നു തപോമയിയുടെ അച്ഛനായ ഗോപാൽ ബറുവയും കുടുംബവും. സുന്ദർബൻസിലെ ഒരു ദ്വീപിലേക്കും പിന്നീട് പ്രളയത്തിൽ ദ്വീപ് മുങ്ങിയപ്പോൾ കൊൽക്കത്തയിലേക്കും പറിച്ചുനടപ്പെട്ട ബംഗാളി ബുദ്ധിസ്റ്റുകളായിരുന്നു.

ആദ്യ അധ്യായത്തിന്റെ അവസാന ഭാഗത്ത് ഗോപാൽ ബറുവ എന്ന അഭയാർത്ഥിയെയും, അഭയാർത്ഥികളുടെ ഇടയിലെ സാമൂഹ്യപ്രവർത്തകനെയും ഓർമ്മകളിൽ നിന്ന് പറഞ്ഞുവെക്കുന്ന രീതി വളരെ വൈകാരികമാണ് .

(ഒറ്റത്ത് ഒരു പഴയ മരക്കസേരയിലിരുന്ന് മഴ പെയ്യുന്നതു നോക്കിക്കൊണ്ടിരിക്കുന്ന ഗോപാൽ ബറുവ. ഇടയ്ക്കെല്ലാം വെള്ളത്തുള്ളികൾ ആ ശരീരത്തിൽ വീണുകൊണ്ടിരുന്നു. അവ അദ്ദേഹത്തിന്റെ അയഞ്ഞ കുപ്പായത്തിൽ നനവുള്ള ഭൂപടങ്ങൾ സൃഷ്ടിച്ചു. പക്ഷേ, അദ്ദേഹം ശ്രദ്ധിച്ചില്ല. ഈ പെയ്യുന്ന മഴയല്ല; പകരം പഴയ, വളരെ പ്രാചീനമായൊരു മഴയാണ് താൻ കാണുന്നത് എന്നായിരുന്നു അദ്ദേഹം പറഞ്ഞിരുന്നത്. വയസ്സുചെന്ന ഒരാൾ എന്തെങ്കിലും പറയുകയാവുമെന്നേ ഞാൻ അപ്പോഴെല്ലാം വിചാരിച്ചുള്ളൂ. പിന്നീട്, അദ്ദേഹത്തിന്റെ മരണശേഷമാണ് അതു സത്യമാണെന്ന് എനിക്കു മനസ്സിലായത്.

ശരിക്കും അതൊരു പഴയ മഴ തന്നെയായിരുന്നില്ലേ? മനസ്സിൽ നിന്നും ഒരിക്കലും തോർന്നുപോകാത്ത, കാലം ചെല്ലുന്തോറും കനത്തുകനത്തു വരുന്ന അശാന്തമായ മഴ. നൂറു കുട ചൂടിയാലും അതിൽ ഒരാൾക്കു ചോർന്നൊലിക്കാതെ വയ്യ...)






## വട്ടശ്ശേരിൽ തിരുമേനിയുടെ കത്തുകൾ (വാല്യം 3)

എഡിറ്റർ: ജോയ്സ് തോട്ടയ്ക്കാട്

വട്ടിപ്പണക്കേസിൽ 1923-ൽ പരാജയപ്പെട്ടതിനെ തുടർന്ന് സഭാ സമാധാനത്തിനായി 1925-ൽ മർദ്ദീനിലെത്തി നടത്തിയ പരിശ്രമങ്ങളും വിജയിക്കാത്ത സാഹചര്യത്തിൽ വ്യവഹാരങ്ങളിലൂടെ മലങ്കരസഭാ സ്വാതന്ത്ര്യം വീണ്ടെടുക്കുവാൻ മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് നടത്തുന്ന പരിശ്രമങ്ങളുടെ ഭാഗമായി അയച്ച എഴുത്തുകൾ 1927-28 കാലത്തെ കല്പനബുക്കുകളിലൂടെ ഈ ഗ്രന്ഥത്തിൽ ചുരുൾ നിവരുന്നു. 1928-ൽ വട്ടിപ്പണക്കേസിൽ വിജശ്രീലാളിതനായ മാർ ദീവന്നാസ്യോസിനെ അപമാനിക്കുവാൻ സൃഷ്ടിച്ച സസ്പെൻഷൻ കേസ് സംബന്ധമായ ഡയറിക്കുറിപ്പുകളും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

'മലങ്കരസഭയിലെ കേന്ദ്രീകൃത ഭരണവും ഇടവക ഭരണവും ഭരണഘടനയ്ക്കു മുമ്പ്' എന്ന വിഷയത്തെക്കുറിച്ച് ഡോ. എം. കുര്യൻ തോമസിന്റെ പണ്ഡിതോചിതമായ ആമുഖ പഠനം.

അവതാരിക: ഫാ. ഡോ. ജോബ് സാം മാത്യു
പ്രസാധകർ: സോഫിയാ ബുക്സ്, തിരുനക്കര, കോട്ടയം ഫോൺ: 7012270083

**വില: 250 രൂപ.**



## ഫാ. കെ. ഐ. ജേക്കബ് അന്തരിച്ചു

കറുകച്ചാൽ: ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികൻ പനയമ്പാല കടുത്താനത്ത് ഫാ. കെ. ഐ. ജേക്കബ് (86) അന്തരിച്ചു. സംസ്കാരം പനയമ്പാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഭാര്യ: വാകത്താനം കളപ്പുരയ്ക്കൽ പരേതയായ സി. എ. ശോശാമ്മ. മക്കൾ: ജയ്മോൾ (അൽ ഐൻ), ജോർജ് ജേക്കബ് (ഇക്കണോമിക്സ് ആൻഡ് സ്റ്റാറ്റിസ്റ്റിക്സ് ഡിപ്പാർട്മെന്റ് ഇടുക്കി), സുസൻ (കാതോലിക്കേറ്റ് എച്ച്എസ്എസ് പത്തനംതിട്ട), ജിൻസി (ചമ്പക്കര സർവീസ് സഹകരണബാങ്ക്). മരുമക്കൾ: കുമാരനല്ലൂർ ഉദയംപു ത്തൂർ ജേക്കബ് ഏബ്രഹാം (അൽഐൻ), പാമ്പാടി കരിങ്ങണാമറ്റം ദീപ ഏബ്രഹാം (എംജിഎം എച്ച്എസ് പാമ്പാടി), തെള്ളിയൂർ അയ്യൻകോവിൽ മാത്യുസ് എ. വർഗീസ്, വാകത്താനം പുതുവേലിൽ ടിറ്റി വർഗീസ്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സംഘടിപ്പിക്കുന്ന ഡ്രക്സിറ്റ് ലഹരി വിരുദ്ധ ഉച്ചകോടിയുടെ ഭാഗമായി കോട്ടയം ഗാന്ധിസ്ക്വയറിൽ ദേവലോകം മാർ ബസേലിയോസ് പബ്ലിക് സ്കൂളിലെ വിദ്യാർഥികൾ ഫ്ളാഷ്മൊബ് അവതരിപ്പിച്ചപ്പോൾ.

"വി. കുർബ്ബാനവേളയിലുള്ള ആശീർവാദങ്ങളിൽ ആദ്യ മൂന്നു വാഴ്വുകളും കാർമ്മികൻ ഇടതുകൈപ്പത്തി രഹസ്യങ്ങൾക്കുകീഴെ വിരിക്കൂട്ടിൽ തബലൈത്തായുടെ പടിഞ്ഞാറേ വശത്ത് മദ്ധ്യത്തിൽ വച്ചുകൊണ്ട് പൂർണ്ണമായും പടിഞ്ഞാറോട്ട് തിരിക്കുകയും ഒപ്പം രഹസ്യങ്ങൾ വിശ്വാസികൾക്ക് ഗോചരമാകുന്ന വിധത്തിൽ ത്രോണോസ്സിന്റെ വടക്കുവശത്തേക്ക് മാറിനിൽക്കുകയും ചെയ്തുകൊണ്ട് നിർവ്വഹിക്കണം. നിന്റെ ശരീരത്തിന്റെ മേനിയോ അംശവസ്ത്രത്തിന്റെയോ ആടയാഭരണങ്ങളുടെയോ ഭംഗി കാണുവാനോ, കാണിക്കുവാനോ അല്ല ശ്രമിക്കേണ്ടത്."

– ഡാറയിലെ യോഹന്നാൻ





കാതോലിക്കറ്റ് ആൻഡ് എംടി സ്കൂൾ കോർപറേറ്റ് മാനേജ്മെന്റും പന്നിക്കോട്ട് അഡ്വ. പി. ജെ. കുര്യൻ സ്മാരക ട്രസ്റ്റും ചേർന്നു നടപ്പാക്കുന്ന വിദ്യാഭ്യാസ പദ്ധതിയുടെ ഭാഗമായി 'സ്റ്റീം' സെമിനാർ എംജിഎം ഹയർ സെക്കൻഡറി സ്കൂൾ ഓഡിറ്റോറിയത്തിൽ നടന്നു. തിരുവല്ല എം.ജി.എം, വെണ്ണിക്കുളം സെന്റ് ബഹനാൻസ്, പത്തനംതിട്ട കാതോലിക്കേറ്റ് സ്കൂളുകളിലാണു നൂതന വിദ്യാഭ്യാസ പദ്ധതിയായ 'സ്റ്റീം' നടപ്പിലാക്കുന്നതെന്നു കാതോലിക്കേറ്റ് ആൻഡ് എംടി സ്കൂൾസ് മാനേജർ ഡോ.ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അറിയിച്ചു.

നിർമിതബുദ്ധിയുടെ കാലഘട്ടത്തിൽ ശാസ്ത്രം, സാങ്കേതിക വിദ്യ, എൻജിനീയറിങ്, ആർട്സ് എന്നിവയിൽ വിദ്യാർഥികൾക്കു രാജ്യാന്തര നിലവാരത്തിൽ പരിശീലനം നൽകുകയാണു പദ്ധതിയുടെ ലക്ഷ്യമെന്നു പ്രിൻസിപ്പൽ പി. കെ. തോമസ്, പ്രഥമാധ്യാപിക ദീപ മേരി ജേക്കബ്, കൺവീനർ മത്തായി ടി. വർഗീസ് എന്നിവർ പറഞ്ഞു. സമ്മേളനത്തിൽ 'സ്റ്റീം' ലോഗോ പ്രകാശനം ചെയ്തു.



അഡ്വ. പി. ജെ. കുര്യൻ സ്മാരക ട്രസ്റ്റിന്റെ ഇത്തവണത്തെ മാനവസേവ പുരസ്കാരം മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്കു മരണാനന്തര ബഹുമതിയായി സമർപ്പിച്ചു. പുരസ്കാരം മകൾ ഡോ. മറിയ ഉമ്മൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിൽ നിന്നും സ്വീകരിച്ചു.



**Alexios Mar Eusebius Metropolitan laid the cornerstone for a new Guidance Centre in Raipur. The Mission Centre is being developed as a Guidance Centre to support patients and their bystanders who seek treatment in All India Institute of Medical Sciences, Raipur. The Guidance Centre will provide assistance with scheduling medical appointments, along with accommodation for patients and their bystanders. It will also include spaces for counselling. Planned facilities include guest rooms, conference halls, counselling rooms, and additional amenities to ensure a comfortable stay.**